# THE CHURCH WEEKLY

ചർച്ചുവീക്കിലി

ഒററപ്രതി 2 ണ.

| വാല്യം XI | 1957 മാർച്ചു് 17 ഞായർ | ലക്കം 11 |
| --- | --- | --- |


Editorial

## കാഷ്മീറിൽ വാദി പ്രതിയായി!

പാകിസ്ഥാൻ കാഷ്മീറിനെ ആക്രമിച്ചപ്പോൾ, ഇൻഡ്യയോടുചേന്നു നിൽക്കുന്നതിനു തീരുമാനിച്ച കാഷ്മീറിൻെറ സഹായത്തിനായി ഇൻഡ്യൻ സൈന്യം ആ രാജ്യത്തു പ്രവേശിക്കുകയും പാകിസ്ഥാൻ സൈന്യത്തിൻെറയും മലവർഗ്ഗങ്ങളുടെയും മുന്നേററത്തെ തടയുകയും ചെയ്തു. പാകിസ്ഥാൻെറ അന്യായമായ ആക്രമണത്തെപ്പററി ഇൻഡ്യ ഐക്യരാഷ്ട്രസഭയിൽ പരാതിപ്പെട്ടു. ഈ ആരോപണത്തെ പാകിസ്ഥാൻ ആദ്യം നിഷേധിച്ചെങ്കിലും പിന്നീടു സമ്മതിക്കുകയുണ്ടായി. കാഷ്മീർ മുഴുവൻ കൈവശപ്പെടുത്തുന്നതിനു് ഇൻഡ്യക്കു സാധിക്കുമായിരുന്ന അവസരത്തിൽ ഒരു യുദ്ധവിരാമസന്ധി ഉണ്ടാക്കിയതല്ലാതെ ഐക്യരാഷ്ട്ര സംഘടന ഒന്നും തന്നെ അവിടെ സാധിച്ചില്ലെന്നു പറയാം. ആംഗ്ലോ—അമേരിക്കൻ കൂട്ടുകെട്ടിൻെറ ശീതസമര താൽപര്യങ്ങളും ചരടുവലികളും അനുസരിച്ചു് കഴിഞ്ഞ ഒൻപതു വർഷക്കാലം കാഷ്മീർപ്രശ്നം ചൂടുപിടിച്ചും തണുത്തും സ്ഥിതിചെയ്തിരുന്നു പാകിസ്ഥാനെപ്പററി പരാതിയുമായി ചെന്ന ഇൻഡ്യയെ കുററപ്പെടുത്തി. ബ്രിട്ടീഷ്—അമേരിക്കൻ നേതൃത്വത്തിൽ ഐക്യരാഷ്ട്രരക്ഷാസമിതി അടുത്തയിട രണ്ടു പ്രമേയങ്ങൾ പാസ്സാക്കുകയുണ്ടായി. എന്താണു് കാഷ്മീർ കാര്യത്തിൽ വാദി പ്രതിയാകാൻ കാരണം?

ഒററ വാചകത്തിൽ പറഞ്ഞാൽ പാകിസ്ഥാൻ ആംഗ്ലോ—അമേരിക്കൻ വലയത്തിൽ നിൽക്കുന്നതുപോലെ ഇൻഡ്യാ നിൽക്കുന്നില്ല എന്നുള്ളതാണു് ഇതിൻെറ കാരണം എന്നു പറയാം. പാശ്ചാത്യശക്തികളുടെ താല്പര്യമനുസരിച്ചു് ലോകത്തിലെ സകല പ്രശ്നങ്ങൾക്കും അവർ നിറം കൊടുത്തു വ്യാഖ്യാനിക്കുന്നു. ചില ഉദാഹരണങ്ങൾ മാത്രം പറയാം. ഹംഗറിയിൽ റഷ്യക്കെതിരായി വിപ്ലവം നടത്തി മരണംവരിച്ചവരെ അമേരിക്കയും ബ്രിട്ടനും രക്തസാക്ഷികളും ദേശാഭിമാനികളുമായി പ്രഖ്യാപിച്ചു. അതു നല്ലതുതന്നെ, പക്ഷെ, അൽജീറിയായിൽ ഫ്രഞ്ചു് ആധിപത്യത്തിനെതിരായി പടവെട്ടിമരിക്കുന്ന ദേശഭക്തരെയും സൈപ്രസിൽ ബ്രിട്ടീഷ് ആധിപത്യത്തെ എതിർത്തു മരണം വരിക്കുന്നവരെയും ദേശാഭിമാനികളും രക്തസാക്ഷികളുമായി പാശ്ചാത്യശക്തികൾ ഗണിക്കുമൊ? കെനിയായിൽ അഞ്ചു ശതമാനത്തിൽ താഴെയുള്ള വെള്ളക്കാരുടെ സാമ്പത്തിക ചൂഷണത്തെ എതിർത്ത കറുത്ത മനുഷ്യരെ ബ്രിട്ടൻ എന്തുചെയ്തു? ഗവൺമെൻറു കണക്കനുസരിച്ചു് (അതൊരിക്കലും കൂടുതലാവുകയില്ല) പതിനായിരത്തിലധികംപേരെ കെനിയായിൽ വെടിവയ്ക്കുകയൊ തൂക്കിക്കൊല്ലുകയൊ ചെയ്തു. കമ്മ്യൂണിസ്റ്റ് ഏകാധിപത്യത്തെ ന്യായമായും ശക്തിയായും എതിർക്കുന്ന ആംഗ്ലോ—അമേരിക്കൻ ശക്തികൾ പോർട്ടുഗലിലെയും സ്പെയിനിലെയും തുരുമ്പുപിടിച്ച ഏകാധിപതികളെ ചങ്ങാതിമാരായി ഗണിക്കുന്നു. ബ്രിട്ടൻ, അമേരിക്കാ മുതലായ രാജ്യങ്ങളുടെ മഹനീയമായ പല സംഭാവനകളെയും വിസ്മരിച്ചുകൊണ്ടല്ല അവരുടെ കുററങ്ങൾ ഇവിടെ ചൂണ്ടിക്കാണിക്കുന്നതു്. അന്താരാഷ്ട്രീയ രാഗത്തു് വൻ ശക്തികളുടെ താല്പര്യങ്ങളോടു ബന്ധപ്പെട്ടു മാത്രമാണു് എല്ലാ പ്രശ്നങ്ങളും (കാഷ്മീരും അതിൽപ്പെടുന്നു) കൈകാര്യം ചെയ്യപ്പെടുന്നതു് എന്നു കാണിക്കാൻ ഇത്രയും പറഞ്ഞതാണു്.

ഇൻഡ്യ ഒരു ചേരിയിലും നിൽക്കാതെ സ്വതന്ത്ര്യയായിനിന്നു് ഓരോ പ്രശ്നത്തെയും സമീപനം ചെയ്യുന്നതു് പാശ്ചാത്യശക്തികളെ വല്ലാതെ അരിശം കൊള്ളിക്കുന്നുണ്ടു്. ഇൻഡ്യയുടെ ഒരു പ്രോവിൻസിൻെറ മാത്രം വലിപ്പമുള്ള ഇംഗ്ലണ്ടിനു് ഇൻഡ്യയോടുള്ള മനോഭാവം ഒരു കോളേജുപ്രിൻസിപ്പാളിനു് കോളേജിലെ ഒരു ട്യൂട്ടറോടുള്ള മനോഭാവമാണെന്നു തോന്നിക്കത്തക്ക വിധത്തിലാണു് ബ്രിട്ടീഷ് പത്രങ്ങൾ ഇൻഡ്യയെപ്പററി അഭിപ്രായങ്ങൾ തട്ടിവിടുന്നതു്. റഷ്യക്കെതിരായുള്ള സൈനിക സഖ്യങ്ങളിൽ ചേർന്നു് വൻശക്തികളുടെ വാലിൽതൂങ്ങി കഴിയാൻ ഇൻഡ്യക്കു മനസ്സുണ്ടെങ്കിൽ കാഷ്മീർ പ്രശ്നം എളുപ്പം പരിഹരിക്കപ്പെട്ടും എന്നു കാണാൻ പ്രയാസമില്ല. ഇൻഡ്യയുടെ സ്വാതന്ത്ര്യം അത്ര വിലകുറഞ്ഞതായി ഇൻഡ്യാക്കാർ കരുതാത്തതുകൊണ്ടാണു് ആരംഭത്തിൽ ലളിതമായിരുന്ന കാഷ്മീർ ആക്രമണകാര്യം ഇന്നൊരു സങ്കീർണ്ണപ്രശ്നമായി ഇപ്പോഴും നിലകൊള്ളുന്നതു്.

കാഷ്മീർ കാര്യത്തിൽ ഇൻഡ്യയെപ്പററിയുള്ള പ്രധാന പരാതി അവിടെ ഒരു ഹിതപരിശോധന നടത്തുന്നതിനു് ഇൻഡ്യ വഴിപ്പെടുന്നില്ലെന്നുള്ളതാണു്. 1947 ഒക്ടോബറിൽ കാഷ്മീർ മഹാരാജാവു് ഇൻഡ്യയോടു ചേരുന്നതിനു സ്വീകരിച്ച നടപടി സ്ഥിരീകരിക്കുന്നതി

ന് പൊതുജനഹിതം പിന്നാലെ ആരായുന്നതാണെന്നു് ഇൻഡ്യാഗവൺമെൻറു് അന്നു പറഞ്ഞിരുന്ന എന്നുള്ളതു ശരിതന്നെ. അങ്ങനെ പറഞ്ഞതു് ഒരു രാഷ്ട്രീയ മറയത്തരമായി ഇന്നു കരുതുന്ന പലരുമുണ്ടു്. ഏതായാലും പാകിസ്ഥാൻ സൈന്യത്തെ പിൻവലിക്കുക മുതലായി ഹിതപരിശോധനയ്ക്കു് ഇൻഡ്യാ ആവശ്യപ്പെട്ടിരുന്ന വ്യവസ്ഥകൾ നിറവേററപ്പെട്ടില്ലെന്നതന്നെയല്ല, പാകിസ്താൻ പല സൈനിക സഖ്യങ്ങളിൽ ചേർന്നു് ശീതസമരം കാഷ്മീറിലും അങ്ങനെ ഇൻഡ്യയുടെ പടിക്കലും എത്തിക്കുകകൂടെ ചെയ്തു. റഷ്യക്കെതിരായിട്ടാണെന്നു് അമേരിക്കയോടും ഇൻഡ്യക്കെതിരായിട്ടാണെന്നു റഷ്യയോടും പറഞ്ഞു് പാകിസ്താൻ ആയുധങ്ങൾ സംഭരിച്ചുകൊണ്ടിരുന്നപ്പോൾ, ഇൻഡ്യയുടെ ഭാഗമായ കാഷ്മീർ പ്രജായത്തഭരണരീതിയിലും വികസന പരിപാടികളിലും കൂടെ മുമ്പോട്ടു നീങ്ങുകയായിരുന്നു. കാഷ്മീറിലെ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളിൽകൂടെ ജനഹിതം അറിഞ്ഞുകഴിഞ്ഞു. ജനകീയഭരണ സമ്പ്രദായമനുസരിച്ചു് സ്വതന്ത്രമായി തെരഞ്ഞെടുക്കപ്പെടുന്ന പാർലിമെൻറിൽകൂടെ ജനഹിതം അറിയുന്നില്ലെന്നു് ഇംഗ്ലണ്ടുപോലെയുള്ള രാജ്യങ്ങൾ ഭാവിക്കുന്നെങ്കിൽ അതു വിചിത്രംതന്നെ. ജനഹിതത്തെപ്പററി ഇൻഡ്യയോടുപദേശിക്കുന്ന പാകിസ്ഥാനിലും അവരുടെ കീഴിലുള്ള കാഷ്മീർ പ്രദേശത്തും ഇതുവരെയും ഒരു പൊതുതെരഞ്ഞെടുപ്പുപോലും നടന്നിട്ടില്ലെന്നുള്ളതു് അതിലും വിചിത്രമായതാണു്.

മതത്തിന്റെ പേരിൽ ഒരു ഹിതപരിശോധന നടത്തുന്നതിനുള്ള ഒരു പുതിയ സംരംഭത്തിന്റെ ഫലം കാഷ്മീറിലും ഇൻഡ്യയിലും പാകിസ്താനിലും അനിയന്ത്രിതമായ വർഗ്ഗീയ ലഹള അഴിച്ചുവിടുകയായിരിക്കും എന്നുള്ളതിനു സംശയമില്ല. കാഷ്മീറിൽ മുസ്ളീങ്ങൾ കൂടുതലുള്ളതുകൊണ്ടു് അതു പാകിസ്ഥാനിൽ ലയിച്ചേ മതിയാവൂ എന്നു പറയുന്നവർ ഇൻഡ്യയിലെ നാലു കോടി മുസ്ളീങ്ങളുടെ കാര്യം ആലോചിക്കേണ്ടതാണു്. മുസ്ളീം രാഷ്ട്രമായ പാകിസ്ഥാനിൽ ഇതരമതസ്ഥർ രണ്ടാം തരം പൗരന്മാർ മാത്രമാണു്. മതേതരരാഷ്ട്രമായ ഇൻഡ്യയിൽ അങ്ങനെയല്ല. പാകിസ്ഥാന്റെ കാഷ്മീർ വാദം സ്വീകരിക്കുന്ന പാശ്ചാത്യശക്തികൾ ചെയ്യുന്നതു് ഇൻഡ്യയെ പൂർണ്ണ ഹിന്ദുരാജ്യമാക്കുന്നതിനു വെമ്പൽകൊള്ളുന്ന മതസംഘടനകളെ പരോക്ഷമായി ശക്തിപ്പെടുത്തുകയാണു് എന്നവർ ഗ്രഹിക്കാത്തതാണു് കഷ്ടം.

പ്രജായത്തഭരണ രീതിയിൽകൂടെ സമുദായ മൈത്രിയിലും സമാധാനത്തിലും പുരോഗമിച്ചുകൊണ്ടിരിക്കുന്ന കാഷ്മീറിൽ കാലചക്രം പുറകോട്ടു തിരിച്ചുവയ്ക്കാനുള്ള ശ്രമം തടയപ്പെടേണ്ടതു തന്നെയാണു്. ഒരു പക്ഷെ, പാകിസ്താൻ അധീനതയിൽ ഒമ്പതു വർഷം കഴിഞ്ഞ കാഷ്മീർ വിഭാഗം അവർക്കു വിട്ടുകൊടുത്തു് ഇൻഡ്യയും പാകിസ്താനും സൗഹാർദ്ദതയിൽ കഴിയുന്നതായിരിക്കും പ്രായോഗികമായ ഒരു പരിഹാരമാർഗ്ഗം. എന്നാൽ ആംഗ്ലോ—അമേരിക്കൻ വലയത്തിൽ പാകിസ്താൻ നിൽക്കുന്നതുകൊണ്ടു് ഇങ്ങനെ ഒരു പോംവഴി ഇപ്പോൾ അവർ സമ്മതിക്കാൻ പ്രയാസമായിരുന്നേക്കാം. കാഷ്മീർ പ്രശ്നം ശീതസമരത്തിലെ ഒരു ഘടകമായിത്തീർന്നുപോയി. എന്തെല്ലാം സമ്മർദ്ദങ്ങൾ ഉണ്ടായാലും ഇൻഡ്യാ ഒരു ചേരിയിലും കീഴ്പ്പെടാതെ സ്വതന്ത്രനില തുടരും എന്നുള്ളതിനു സംശയമില്ല. "മുട്ടിന്മേൽനിന്നു ജീവിക്കുന്നതിനേക്കാൾ നിവർന്നുനിന്നു മരിക്കുന്നതിനാണു് ഇൻഡ്യാ ഇഷ്ടപ്പെടുന്നതു്." ഇൻഡ്യയുടെ വിദേശനയത്തിനു പൊതുവെയും കാഷ്മീർ നയത്തിനു പ്രത്യേകിച്ചും ഇൻഡ്യൻ ക്രിസ്ത്യാനികളുടെ പൂർണ്ണമായ പിന്തുണ ഉണ്ടായിരിക്കേണ്ടതാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

**തുടർക്കഥ—രണ്ടുസ്നേഹിതന്മാർ**

## അദ്ധ്യായം 4

# ഒരുയുവകരുടൻ

എം. കുര്യൻ

നീലിമകലർന്ന തിബേര്യാസ്തടാകവും പച്ചപുതച്ച മുന്തിരിത്തോപ്പുകളും, റോമാക്കാരും ധനികന്മാരുമായ യഹൂദരും പാർക്കുന്ന സുന്ദരഹർമ്മ്യങ്ങളും പിന്നിലാക്കിക്കൊണ്ടു് ആ സംഘം ദമസ്ക്കോസു ലക്ഷ്യമാക്കി യാത്രതുടർന്നു. തിബേര്യാസും കഫർന്നഹൂമും ക്രമേണ കാഴ്ചയിൽ നിന്നു മറഞ്ഞുകൊണ്ടിരുന്നു. വടക്കുകിഴക്കോട്ടു നീണ്ടുകിടക്കുന്ന പാതയിലൂടെയാണു് അവരുടെ യാത്ര. ഏറെത്താമസിയാതെ ഗലീലാപ്രദേശത്തിന്റെ ചേതോഹരമായ പ്രകൃതിവിലാസം അവരുടെദൃഷ്ടിപഥത്തിൽ നിന്നു മറഞ്ഞു. ഇനിയങ്ങോട്ടു ശുഷ്ക്കിച്ച അരസികമായ, പ്രദേശങ്ങളിലൂടെയാണു് അവർക്കു ബഹുദൂരം യാത്ര ചെയ്യേണ്ടതു്.

പത്തുദിവസം കഴിഞ്ഞപ്പോൾ, ഒരു കുന്നിൻമുകളിൽനിന്നു് അവർ ദമസ്ക്കോസ്നഗരം വിദൂരത്തിലായിക്കണ്ടു. ഏതാനും മണിക്കൂറിനുള്ളിൽ നഗരത്തിൽ ചെന്നെത്തുമായിരിക്കണം. പട്ടാളസംഘം കുന്നിറങ്ങിത്തുടങ്ങി. പെട്ടെന്നു്, യാത്ര നിറുത്തുന്നതിനുള്ള ആജ്ഞ നൽ[illegible]പ്പെട്ടു. പുറകിലായി സവാരി ചെ[illegible]യ്തിരുന്ന ലൂക്കോസ്, എന്താണു ക[illegible]ര്യമെന്നറിയുന്നതിനുവേണ്ടി മുമ്പേ[illegible]ട്ടു ചെന്നു.

റോഡിൽ ഒരു സംഘം ആളു[illegible]ൾ, വളരെയധികം ക്ഷോഭിച്ചിട്ടെന്നോണം, വീറോടുകൂടി സംസാരിക്കുകയും വാദിക്കുകയും ചെയ്യുന്നുണ്ടു്. വേഷംകൊണ്ടു് അവർ യഹൂദന്മാരാണെന്നു സ്പഷ്ടമായിരുന്നു. സിൽവാനസും ബലിഷ്ഠഗാത്രരായ രണ്ടു പട്ടാളക്കാരും ജനക്കൂട്ടത്തിനുള്ളിലേക്കു തള്ളിക്കയറി; അവരുടെ പുറകിലായി ലൂക്കോസും. അവിടെ കണ്ടവരെല്ലാം ആവേശപൂർവ്വം സംസാരിക്കുകയാണു്.

ആൾക്കൂട്ടത്തിന്റെ നടുവിലായി ഒരു മനുഷ്യൻ മുട്ടുകുത്തിയിരിക്കുന്നുണ്ടു്. മുഖം വിളറി, സ്വേദകണങ്ങൾ നെററിയിൽനിന്നു് ഉതിർന്നുവീഴുന്നുമുണ്ടു്. എന്തോ യാചിക്കുകയോ പ്രാർത്ഥിക്കുകയോ ചെയ്യുന്ന മട്ടിൽ കൈകൾ മുമ്പിൽ നീട്ടിപ്പിടിച്ചിരിക്കുന്നു. ആ മനുഷ്യന്റെ ദേഹമാകെ വിറയ്ക്കുകയാണു്. എന്തോ കഠിനമായ ഭയത്താൽ ഗ്രസിക്കപ്പെട്ടിട്ടെന്നോണം. ലൂക്കോസ് ഒന്നു ഞെട്ടി, ആ മുട്ടുകുത്തിയിരിക്കുന്ന മനുഷ്യനെ തനിക്കു പരിചയമുണ്ടല്ലോ.

തർസോസുകാരനായ ശൗൽ!

എന്താണ കാര്യമെന്ന ലൂക്കോസിന മനസ്സിലാകുന്നില്ല. ആളുകൾ സംസാരിക്കുന്ന അറമായ ഭാഷ ആ യുവാവിന്ന് അറിഞ്ഞുകൂടാ. സിൽവാനസ്സ് താടി വളർത്തിയ ഒരു മാന്യനുമായി സംസാരിച്ചുകൊണ്ടിരിക്കുകയാണ്-

ലൂക്കോസിന്റെ ദൃഷ്ടികൾ വീണ്ടും മുട്ടുകുത്തിയിരിക്കുന്ന യുവാവിലേയ്ക്കു തിരിഞ്ഞു. ആ മണ്ണിലും ചെളിയിലും, തികഞ്ഞ അശ്രദ്ധയോടെ ഇരിക്കുന്ന ശൗലിന്റെ കണ്ണുകൾ, ഒരു കുരുടന്റേതെന്നോണം ചുററും പരതി നോക്കുന്നുണ്ട്. ആ യുവാവിൽ എന്തോ വലിയ ഒരു മാററം ഉണ്ടായിട്ടുണ്ടെന്നു സ്പഷ്ടം. സ്തേഫാനോസിന്റെ വിചാരണരംഗത്തിൽ പ്രകടിപ്പിച്ച ധാർഷ്ട്യവും ഗർവ്വുമൊന്നും ഇപ്പോൾ ആ മുഖത്തു ഒട്ടുംതന്നെ കാണ്മാനില്ല. ശൗലിനു വല്ല അപകടവും സംഭവിച്ചിരിക്കുമോ എന്നു ലൂക്കോസ്സ് സംശയിച്ചു. പക്ഷേ മുറിവുകളോ പാടുകളോ പററിയതായി കാണുന്നില്ല. ഏതോ ഭയങ്കരമായ ഒരു ദുസ്വപ്നത്തിൽനിന്നുണർന്നു വരുന്നതുപോലെ തോന്നും, ആ യുവാവിനെ കണ്ടാൽ.

സിൽവാനസ്സ് ലൂക്കോസിന്റെ അടുക്കലേക്കു നീങ്ങി ഇപ്രകാരം പറഞ്ഞു: "ഞാൻ സംസാരിച്ചുകൊണ്ടുനിന്ന മാന്യനുണ്ടല്ലൊ—സന്നദ്രീംസംഘാംഗമായ ഹിർക്കാനസ് ആണ്. അദ്ദേഹം—യേശുവിന്റെ അനുയായികളെ പീഡിപ്പിക്കാൻ വേണ്ടി, ഹിർക്കാനസും ശൗലുംകൂടി ദമസ്ക്കോസിലേക്കു യാത്ര ചെയ്യുകയായിരുന്നു. വഴിയിൽവച്ചു വിചിത്രമായ ഏതോ സംഭവമുണ്ടായി". അതു മുഴപ്പിക്കാൻ മടിച്ചിട്ടെന്നോണം ശതാധിപൻ നിറുത്തി. ലൂക്കോസിന്റെ ആകാംക്ഷ വർദ്ധിച്ചു. "എന്താണ് സംഭവിച്ചതു്?"

വിശ്വസിക്കാൻ പ്രയാസമാണ്. പെട്ടെന്നു കണ്ണഞ്ചിക്കുന്ന ഒരു പ്രകാശം വെട്ടിത്തിളങ്ങിയതായി ഹിർക്കാനസ് പറയുന്നു. അവർ അവിടെ സ്തംഭിച്ചു നിന്നുപോയത്രെ. ഉടനെ ഒരു ശബ്ദം കേട്ടവെന്നാണ് ശൗൽ അവകാശപ്പെടുന്നതു്. "ശൗലേ! ശൗലേ! എന്നെ പീഡിപ്പിക്കുന്നതെന്തിനു്," എന്നായിരുന്നു ശബ്ദത്തിന്റെ ചോദ്യം.

"ആരാണു ചോദിച്ചതു്?"

അടുത്തെങ്ങും ഹിർക്കാനസ് ആരെയും കണ്ടില്ല. ശൗൽ ആണു ശബ്ദം കേട്ടതു്. കേട്ട ശബ്ദത്തിന മറുപടിയെന്നോണം, ശൗൽ തിരിച്ചു ചോദിച്ചു. 'കർത്താവേ! അവിടുന്നു് ആരാണു്?' അതേ ശബ്ദം വീണ്ടും ഇപ്രകാരം മറുപടി നൽകിയതായി ശൗൽ അവകാശപ്പെടുന്നു. 'നീ പീഡിപ്പിക്കുന്ന യേശുതന്നെ. മുള്ളിനെതിരേ ഉതയ്ക്കുന്നതു നിനക്കു വിഷമമാകുന്നു.''

അതൊരു വിചിത്രമായ കഥയായിത്തോന്നി. യേശുവിന്റെ അനുയായികൾ ചെയ്തതായി പറയപ്പെടുന്ന അത്ഭുതകൃത്യങ്ങളിൽ ഒന്നായി അതിനെ വ്യവഹരിക്കാൻ ലൂക്കോസ് വിചാരിക്കുകയായിരുന്നു. ആ സമയത്തു ലൂക്കോസ് ദമസ്ക്കോസിന്റെ നേർക്കു ദൃഷ്ടി തിരിക്കുവാൻ ഇടയായി. ആ നഗരത്തിലെ തങ്കം പൊതിഞ്ഞ ഏതോ കൊട്ടാരത്തിന്റെ താഴികക്കുടത്തിൽ തട്ടി പ്രതിഫലിച്ച സൂര്യരശ്മി കണ്ണുകൾ ചിമ്മി അടയ്ക്കുവാൻ ആ യുവാവിനെ ഹേമിച്ചു. അത്ര ഉജ്ജ്വലത്തായിരുന്നു ആ പ്രകാശധോരണി. പെട്ടെന്നു് ആ യുവാവു്, ഒരു ഭൂതോദയം ഉണ്ടായിട്ടെന്നപോലെ പറഞ്ഞു. "നോക്കൂ. അതാണ് അവർ കണ്ട പ്രകാശം. വളരെസ്വാഭാവികമായ ഒരു സംഭവം. ആ കൊട്ടാരത്തിന്റെ താഴികക്കുടത്തിൽത്തട്ടി സൂര്യപ്രകാശം പ്രതിഫലിക്കുന്നതു കണ്ടുവോ?''

സിൽവാനസ്സും ചുററുംനിന്ന യഹൂദന്മാരും ദമസ്ക്കോസിന്റെ നേർക്കു കണ്ണുകളെ പായിച്ചു. പലരും സൂര്യരശ്മിയുടെ ഉഗ്രത ഹേതുവായി കൈപ്പത്തികൊണ്ടു കണ്ണുകൾ മറച്ചുപിടിക്കാൻ നിർബന്ധിതരായി.

"പ്രകാശത്തിന്റെ കാര്യം അങ്ങനെ വിശദീകരിക്കാമായിരിക്കണം'' സിൽവാനസ് സമ്മതം മൂളി. "പക്ഷേ, ശബ്ദത്തിന്റെ കാര്യമോ?''

"മുള്ളിന്റെ സംഗതി സൂചിപ്പിച്ചില്ലേ? എന്തുകൊണ്ടു ശൗലിന്റെ മനസ്സാക്ഷിയുടെ കുത്തൽ ആയിക്കൂടാ? കൂടെയുള്ളവർ ശബ്ദം കേട്ടില്ലെന്നുള്ളതല്ലേ വാസ്തവം?''

"പക്ഷെ, ശബ്ദം കേട്ടാൽ ഏതുവിധം വർത്തിക്കുമോ ആ വിധത്തിലാണ് ആ മനുഷ്യൻ പെരുമാറിയതെന്നു കൂടെയുള്ളവർ പറയുന്നുണ്ട്. സ്വർഗ്ഗത്തിൽനിന്നു് ആരോ സംസാരിക്കുകയാണെന്നു ശൗലിനു തോന്നിപോലും.''

ലൂക്കോസ് ഉറച്ച മനോബോധ്യത്തോടെയെന്നോണം പറഞ്ഞു; "അതു മനസ്സിന്റെ ഒരു വിഭ്രാന്തിയായിരുന്നിരിക്കണം. പ്രത്യേകിച്ചും, മനസ്സിനു വലിയ ഇളക്കം തട്ടിട്ടുള്ള മനുഷ്യർക്ക് അതു സാധാരണമാണുതാനും.'' ലൂക്കോസ് മുട്ടുകുത്തിയിരിക്കുന്ന യുവാവിനെ ചൂണ്ടിക്കാണിച്ചു. "നോക്കുക. ആ മനുഷ്യന് ഇപ്പോഴും വിറയൽ മാറീട്ടില്ല. മനസ്സ് വളരെയേറെ അസ്വസ്ഥമായിട്ടുണ്ടെന്നു ചുരുക്കം.

ഈ വിശദീകരണം സിൽവാനസ്സിനു തൃപ്തികരമായിത്തോന്നി. ഹിർക്കാനസ് ലൂക്കോസിന്റെ സംഭാഷണം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. അദ്ദേഹം തിരിഞ്ഞു്, ലൂക്കോസിന്റെ വിശദീകരണം ജനക്കൂട്ടത്തിനു തർജ്ജമ ചെയ്തുകൊടുത്തു. യഹൂദനേതാവിന്റെ പ്രസ്താവന അവർക്കിടയിൽ ഒരു ചലനമുണ്ടാക്കി. അവരിൽ മിക്കവരുടേയും മുഖഭാവം മാറി. ഭീഷണിദ്യോതകമായി കരങ്ങൾ ഉയർന്നു. അവർ ദമസ്ക്കോസിലെ താഴികക്കുടത്തിൽനിന്നു മുട്ടുകുത്തിയിരിക്കുന്ന യുവാവിലേക്കും തി

## അടുത്തലക്കത്തിൽ

### സമുദായക്കേസ്‌വിധി

ഫാദർ. വി. സി. സാമുവൽ എം.എ. ബി. ഡി.

ഇപ്പോഴുണ്ടായിരിക്കുന്ന സമുദായക്കേസ് രണ്ടു വിധത്തിൽ സഭയ്ക്കു ദോഷകരമാണെന്നും അതുകൊണ്ട് ഇരുകക്ഷികളും സുപ്രിംകോടതി മുഖേന ഈ വിധി അസ്ഥിരപ്പെടുത്തേണ്ടതാണെന്നും പണ്ഡിതനായ ലേഖകൻ സമർത്ഥിച്ചിരിക്കുന്നു.

### ആഫ്റിക്കയിലെ കാപ്പിരി കെചയിക്കർമാർ

മി. എൻ. എം. ഏബ്രഹാം ബി. എ.

രിച്ചും കണ്ണുകളെ പായിച്ചുകൊണ്ടിരുന്നു. ഏതാനുംപേർ കോപാക്രാന്തരായി; കയ്യിലിരുന്ന വടികളുമുയർത്തിക്കൊണ്ടു് അടിക്കാനായി ശൗലിൻെറ നേക്കു കുതിച്ചു.

പെട്ടെന്നു സിൽവാനസ്സ് ഒന്നു ഗജ്ജിച്ചതോടെ രണ്ടു പട്ടാളക്കാർ, ശൗലിൻെറ ഇരുവശത്തുമായി കാവലുറപ്പിച്ചു.

ലൂക്കോസിനു കാര്യം മനസ്സിലായില്ല. "അവരെന്തിനാണു ശൗലിനെതിരായി തിരിയുന്നതു്?"

"ശൗൽ യേശുവിൽ വിശ്വസിക്കുന്നതായി ഹിക്കാനസ് അവരോടു പറഞ്ഞതുകൊണ്ടു്."

"അങ്ങനെ പറയാൻ അയാൾക്കു് എന്തു ന്യായമാണുള്ളതു്?"

സിൽവാനസ് മറുപടി പറഞ്ഞു: 'ആ നിഗമനം ശരിയാണോ എന്നെനിക്കു നിശ്ചയമില്ല. ശബ്ദം സംസാരിച്ചു കഴിഞ്ഞപ്പോൾ, 'കർത്താവേ! ഞാനെന്തു ചെയ്യണം?' എന്നു് ശൗൽ ചോദിച്ചതായും നഗരത്തിലേക്കു പോകാൻ ശബ്ദം നിർദ്ദേശിച്ചതായും ശൗൽ അവകാശപ്പെടുന്നുവത്രെ.

ഹിർക്കാനസിൻെറ കൂടെയുണ്ടായിരുന്ന ഒരു മനുഷ്യൻ ശൗലിൻെറ മേൽ കാർക്കിച്ചുതുപ്പി, ആ യുവാവിനെ നിന്ദിച്ചു. സിൽവാനസ് അയാളെ കഴുത്തിനു പിടിച്ചു് ഒരു തള്ളുകൊടുത്തു. ആ മനുഷ്യൻ ചെന്നു മലന്നടിച്ചു വീണു.

ശതാധിപൻെറ വദനം ഉൽക്കണ്ഠാകുലമായി. "സംഗതി ഗൗരവമേറിയതാണു്. ശൗൽ ദമസ്കോസിലേക്കു് ചെന്നു്, വഴിയിൽവച്ചു് യേശു തന്നോടു സംസാരിച്ചുവെന്നു പറഞ്ഞാൽ, അനേകം പേർ അതൊരു അത്ഭുതമാണെന്നു വിശ്വസിപ്പാനുണ്ടാവും. അക്കാരണംകൊണ്ടുതന്നെ അനേകർ യേശുവിൻെറ അനുയായികളായിത്തീർന്നേക്കാം. ഈ മനുഷ്യരേക്കൊണ്ടു് ഇപ്പോൾത്തന്നെ നമുക്കു വേണ്ടിടത്തോളം ഉപദ്രവമുണ്ടു്. ഇനി ശൗൽ കൂടുതൽ ഉപദ്രവങ്ങൾ കുത്തിപ്പൊക്കിയേക്കാനാണു സാദ്ധ്യത.

ഹിർക്കാനസ്സിൻെറ വദനത്തിൽ കാളിമ നിഴലിച്ചിരുന്നു. സന്നദ്രീം സംഘത്തിൻെറ വിശ്വസ്തനായ പടയാളി, പെട്ടെന്നു് ദമസ്കോസ് റോഡിൽവച്ചു്, എതിർവിശ്വാസത്തിൽ ഉൾപ്പെട്ടുപോയി എന്നു വന്നതു് ആ സംഘത്തിനു് ഒരിക്കലും ഭൂഷണമാവില്ലല്ലോ. ഒരു പക്ഷേ ഈ സംഭവത്തിനു് ഹിർക്കാനസിനെ ഉത്തരവാദിയായി കരുതാനും മതി. ആ മാന്യ യഹൂദൻ സിൽവാനസിൻെറ മുമ്പിൽ വന്നങ്ങിനിന്നു. അതു് ഈ മനുഷ്യനെ ഞങ്ങൾക്കു വിട്ടുതരിക. ഞങ്ങൾ ഉടൻ യരുശലേമിലേക്കു മടങ്ങിപ്പൊയ്ക്കൊള്ളാം.

ശൗൽ വാസ്തവത്തിൽ യേശുവിൻെറ വിശ്വാസം അംഗീകരിച്ചിട്ടുണ്ടെന്നു വരുകിൽ, യരുശലേമിൽ തിരിച്ചെത്തുമ്പോൾ ആ യുവാവിനെ പിടിച്ചുകൊല്ലുമെന്നുള്ളതു നിശ്ചയമാണു്. ശൗലിനെപ്പററി മനസ്സിൽ വൈരസ്യമുണ്ടെങ്കിലും, ആ യുവാവിനെ ഈ ദുർവ്വിധിക്കു വിട്ടുകൊടുക്കുക ശരിയല്ലെന്നു് ലൂക്കോസിനുതോന്നി. ആ യുവാവു് ഹിർക്കാനസിനോടു ചോദിച്ചു; എന്തുകൊണ്ടു് ദമസ്കോസിലേക്കു കൊണ്ടുപോയിക്കൂടാ? അവിടെ യഹൂദമതാധികാരികൾ കാണുമല്ലൊ."

ഹിർക്കാനസ് കൂടുതൽ അസ്വസ്ഥനായതേയുള്ളു. ആ മനുഷ്യൻ ഉദ്വേഗപൂർവ്വം സംസാരിച്ചു. സിൽവാനസ് അതു് ഇപ്രകാരം തർജ്ജമചെയ്തു: "യേശുവിൻെറ അനുയായികളെ പീഡിപ്പിക്കുന്നതിലേക്കു് സന്നദ്രീം കൊടുത്തിരുന്ന അധികാരപത്രം ശൗൽ പിച്ചിക്കീറിക്കളഞ്ഞു. തന്മൂലം ഹിർക്കാനസിനു് ഒന്നും തന്നെ ചെയ്യാൻ നിവൃത്തിയില്ല. ശൗലിനു് ദമസ്കോസിലെത്തിയാൽ ഇഷ്ടംപോലെ പ്രവൃത്തിക്കുകയും ചെയ്യാം."

ശതാധിപൻ ഒരു തീരുമാനമെടുത്തു. "ലൂക്കോസേ! ഇവിടെ നിൽക്കുക. ഞാൻ പുറകോട്ടുപോയി, തെയോഫിലോസിനോടു് ആലോചിച്ചിട്ടു വരാം."

പോകുന്നവഴിക്കു് സിൽവാനസ്സ് ശൗലിൻെറ മുമ്പിൽ ഒരു നിമിഷം നിന്നു: "നിങ്ങൾ തർസോസു സ്വദേശിയല്ലേ? അപ്പോൾ നിങ്ങൾ ഒരു റോമാപ്പൗരനായിരിക്കണമല്ലോ?"

തർസോസുപട്ടണം അനേകവർഷങ്ങളായി റോമാസാമ്രാജ്യത്തിൻെറ ഒരു ഭാഗമായിരുന്നു. തന്മൂലം, അനേകം പൗരന്മാർ അവിടെ ജനനംകൊണ്ടുതന്നെ റോമാപൗരത്വം നേടിയിരുന്നു.

"അതേ, ഞാനൊരു റോമാപൗരനാണു്." ആ സ്വരംതീരെ അലസമോ അശ്രദ്ധമോ ആയിത്തോന്നി. ആ മനസ്സു് അവിടെയെങ്ങും തങ്ങിനിൽക്കുന്നില്ല.

തെയോഫിലോസുമായി കൂടിയാലോചിച്ചിട്ടു് സിൽവാനസ് വേഗം മടങ്ങിവന്നു. ആ വദനത്തിലെ ഉൽക്കണ്ഠ മാറിക്കിട്ടിയിരുന്നു. ശതാധിപൻ ഹിർക്കാനസിനോടു പറഞ്ഞു: "ഈ മനുഷ്യൻ ഒരു റോമാപൗരനാണു്; അക്കാരണത്താൽ അയാൾക്കു സംരക്ഷണം നൽകാൻ ഞങ്ങൾ ബാദ്ധ്യസ്ഥരുമാണു്. അയാളെ ഞങ്ങൾ ദമസ്കോസിലേക്കു കൊണ്ടുപോകുന്നു."

യഹൂദന്മാർ മുറുമുറുത്തു. ശൗലിനെ സന്നദ്രീം പരമാധികാരത്തിൽ വാഴുന്ന യരുശലേമിലേക്കു കൊണ്ടുപോകുന്നതായിരുന്നു അവക്കിഷ്ടം. പക്ഷേ സിൽവാനസ് വഴങ്ങിക്കൊടുത്തില്ല.

"ശൗൽ, എഴുന്നേൽക്കു. ഞങ്ങൾ നിന്നെ ദമസ്കോസിലേക്കുകൊണ്ടുപോവുകയാണു്."

ശൗൽ പതുക്കെ എഴുന്നേററു്. ശരീരം നിന്നാടുകയാണു് ഇപ്പോൾ വീഴുമെന്നുള്ളമട്ടിൽ. "ആ പ്രകാശം എന്നെ കുരുടനാക്കിക്കളഞ്ഞു." ശൗൽ പറഞ്ഞു.

"കുരുടനോ? എങ്ങനെ?" സിൽവാനസ് അത്ഭുതംകൂറി.

"എനിക്കു് യാതൊന്നും കാണാൻ പാടില്ല" ആ യുവാവു പറഞ്ഞു.

"ലൂക്കോസേ! ആ മനുഷ്യൻ പറയുന്നതു വാസ്തവമാണോ? പരിശോധിച്ചുപറയാൻ കഴിയുമോ?" സിൽവാനസ് ചോദിച്ചു.

"തിട്ടമായി പറഞ്ഞുകൂടാ. അന്ധത നടിക്കുക വളരെ എളുപ്പമാണു്." ശൗലിൻെറ നേക്കു തിരിഞ്ഞു് ആ യുവാവു പറഞ്ഞു; "ഇനിയൊന്നു നടന്നു നോക്കു."

ശൗൽ ഒരു കുരുടനെപ്പോലെ മുമ്പിൽ കൈകൾ കൊണ്ടു തപ്പിത്തടവി, ഏതാനും അടി നടന്നു. പെട്ടെന്നു് കല്ലിൽ കാൽ തല്ലി; ലൂക്കോസ് ചാടിപ്പിടിച്ചില്ലായിരുന്നെങ്കിൽ, വീണുപോകുമായിരുന്നു. ലൂക്കോസ് പറഞ്ഞു: "വാസ്തവത്തിൽ കണ്ണു കാണുകയില്ലായിരിക്കണം. അല്ലെങ്കിൽ ആ കല്ലു കാണുമായിരുന്നു."

വഴിയിൽവച്ചു് ആ യുവാവിനോടു് സംസാരിച്ചു്, എന്തെങ്കിലും കൂടുതൽ വിവരങ്ങൾ ശേഖരിക്കാൻ ലൂക്കോസ് ശ്രമിച്ചുനോക്കി. പക്ഷേ ഹിർക്കാനസ് പറഞ്ഞതിൽ കൂടുതലായിട്ടൊന്നും ആ യുവാവിനു് നൽകാനുണ്ടായിരുന്നില്ല.

പട്ടാളക്കാർ ശൗലിനെയുംകൊണ്ടു പോഴിക്കഴിഞ്ഞപ്പോൾ, ഹിർക്കാ

23-ാം സങ്കീർത്തനം 7

# അവൻ എന്നെ നടത്തുന്നു

II

റവ. ജോൺ ഡീൻ

കർത്തൃശിഷ്യരെപ്പോലെ അവിടുത്തെ കണ്ടുകൊണ്ടു് വിനയപൂർവം തന്നെ അനുഗമിപ്പാൻ നമുക്കു സാധ്യമല്ല. ലോകത്തിലെ കുഴഞ്ഞു മറിഞ്ഞ രംഗങ്ങളിൽ അവിടുത്തെ മോഹനീയ വാങ്ചരിത്രരൂപം എങ്ങിനെയാണു കാണുക. നമ്മുടെ മാനുഷിക നയനങ്ങൾ ദർശിച്ചിട്ടില്ലാത്തവനെയാണു നാം സ്നേഹിച്ചു ആരാധിക്കുന്നതു്. എന്നാൽ അതുകൊണ്ടു മാത്രം അവിടുത്തെ നേതൃത്വം അയഥാർത്ഥമായി തീരുന്നില്ല. സൗരയൂഥത്തിന്റെ കേന്ദ്രം സൂര്യനാണല്ലൊ. അതിൽപെടുന്ന എല്ലാ ഗോളങ്ങളിന്മേലും സൂര്യനു് അസാമാന്യമായ ആകർഷക ശക്തിയുണ്ടു്. ആ ആകർഷക ശക്തിയാണു് ഓരോ ഗോളത്തെയും അതാതിന്റെ സ്ഥാനത്തു് നിറുത്തുന്നതു്. ആ ശക്തി നാം കണ്ടിട്ടില്ലെങ്കിലും അതു് യഥാർത്ഥം തന്നെയാണു്. അതുപോലെ നമ്മുടെ നീതിയിൻ സൂര്യൻ നമ്മെ നയിക്കുന്നു. അതു് നാം അറിയുകയും ചെയ്യുന്നു. അവിടുത്തെ തിരുവചനങ്ങളാൽ അവൻ നമ്മെ നയിക്കുന്നു. തിരുവചനങ്ങളിലടങ്ങിയിരിക്കുന്ന പൊതുവായ പാഠങ്ങൾ നാം അതിസൂക്ഷ്മതയോടെ അഭ്യസിക്കണം. ആ വിധം ചെയ്യുന്നതുകൊണ്ടു് പരസ്പരം ശരിയായി അറിയുന്നതു മൂലം ഏതു കാര്യത്തിലും പരസ്പരഇംഗിതംഎന്തെന്നു ഗ്രഹിക്കുവാൻ കഴിയുന്ന ഭാര്യാഭർത്താക്കന്മാരെപോലെ ദൈവഹൃദയം അറിവാൻ നമുക്കു കഴിയുന്നു. കൂടാതെ തിരുവെഴുത്തുകൾ നൽകുന്ന വ്യക്തമായ ആജ്ഞകളുണ്ടു്. പുതിയ നിയമ ഗ്രന്ഥങ്ങൾ ഒരു പ്രത്യേക ലക്ഷ്യം മുൻനിത്തി എഴുതപ്പെട്ടിട്ടുള്ളതാണു്. നാം ദിവസവും ആ ഗ്രന്ഥങ്ങൾ വായിക്കുന്നതു മൂലം അവയിൽ കൂടെ ദൈവശബ്ദമാണു കേൾക്കുന്നതു്. അവയിലെ സത്യങ്ങൾ കൊണ്ടു് തങ്ങളുടെ സ്മരണയുടെ കലവറയെ നിറയ്ക്കുന്നവർ എത്ര ജ്ഞാനികളാകുന്നു.

കർത്താവായ യേശുവിനാലും—അവനാണല്ലൊ ജീവവചനം—നാം നീതരാകാറുണ്ടു്. ക്രിസ്തുവിൽ ദൈവം എങ്ങനെയുള്ളവനെന്നും, അഖിലാണ്ഡത്തെ ഭരിക്കുന്ന പ്രമാണങ്ങൾ എന്തെന്നും നമുക്കു അവിടത്തോടും പരസ്പരവുമുള്ള ബന്ധമെന്തെന്നും ദൈവം നമുക്കു കാണിച്ചു തന്നിരിക്കുന്നു. നാം ക്രിസ്തുവിനെ പോലെ ആയിരിക്കേണ്ടവരാണു്. ദൈവത്തിന്റെ നടത്തിപ്പു് നമ്മെ ക്രിസ്തുവിൽ നിന്നു് വ്യത്യസ്തരാക്കുക സാധ്യമല്ല. പല കാര്യങ്ങളിലും ഏതുവിധം വത്തിക്കണമെന്നുള്ളതിനു് ക്രിസ്തുതുല്യമായി വത്തിക്കുവാൻ നാം എന്തുചെയ്യണമെന്ന ചോദ്യത്തിനുത്തരം കണ്ടുപിടിച്ചാൽ മതിയാകും. യേശുവിൽ പ്രകടമായ തന്റെ സ്വഭാവത്തിനു വിരുദ്ധമായി ദൈവം പ്രവത്തിക്കുകയോ ഉപദേശിക്കുകയോ ചെയ്യുകയില്ല. അവിടുന്നു നമ്മുടെ സാന്മാർഗ്ഗിക ബോധത്തിൽ കൂടെയും നമ്മെ നയിക്കാറുണ്ടു്. വിവേചനാപൂർവ്വം തീരുമാനമെടുക്കുന്നതിനു് പ്രാപ്തിയുള്ള ഒരു ജനമായിട്ടാണു് അവൻ നമ്മെ പരിശീലിപ്പിച്ചുകൊണ്ടിരിക്കുന്നതു്. നമുക്കു് സാധാരണയായി ആശ്രയിക്കാവുന്ന ദൈവനടത്തിപ്പിന്റെ മാർഗ്ഗമാണതു്. ക്രിസ്തുവുമായി പ്രാർത്ഥനാപൂർവ്വമുള്ള സംസർഗ ജീവിതം നമ്മുടെ നിരീക്ഷണ പാടവവും തീരുമാനം ചെയ്യുന്നതിനുള്ള ശക്തിയും ദൃഢതരമാക്കിത്തീർക്കുന്നു. നമ്മുടെ ഹൃദയവും മനസ്സും ഇച്ഛാശക്തിയും ക്രിസ്തുപാദാന്തികത്തിൽ നിരന്തരമായി സമർപ്പിക്കുകയും പരിശുദ്ധാത്മസഹായം അന്വേഷിക്കുകയും ചെയ്യണം. സർവ്വജീവിതവും പ്ലാൻ ചെയ്യുന്ന ദൈവം സാഹചര്യങ്ങളിൽ കൂടെയും നമ്മെ നയിക്കാറുണ്ടു്.

അവിടുന്നു് എല്ലായ്പോഴും നീതിയിൻ പാതയിൽ കൂടെ മാത്രമേ നമ്മെ നയിക്കാറുള്ളു. നാം എതിർപ്പുകൾ അഭിമുഖീകരിക്കേണ്ടി വരുന്നു എന്നുള്ളതു് അവിടുന്നു നമ്മെ നയിക്കുന്നില്ലെന്നുള്ളതിനു് തെളിവായിരിക്കുകയില്ല. ജീവിതം അഭംഗം ഒഴുകിക്കൊണ്ടിരിക്കുമ്പോൾ "നിന്റെ വചനം എന്റെ കാലിന്നു് ദീപവും എന്റെ പാതയ്ക്കു് പ്രകാശവും ആകുന്നു" എന്നു പാടാറുണ്ടു്. അന്ധകാരം നമ്മെ ആവരണം ചെയ്യുന്ന പക്ഷം വെളിച്ചം ലഭിക്കുവാൻ നാം കാത്തു നിൽക്കേണ്ടതാണു്: "യഹോവേ, നിന്റെ വഴി എന്നെ കാണിക്കേണമേ; നിന്റെ ശത്രുക്കൾ നിമിത്തം നേരെയുള്ള പാതയിൽ എന്നെ നടത്തേണമേ" അവിടുത്തെ മാർഗത്തിന്റെ രഹസ്യസ്വഭാവത്തിൽ നാം ചിലപ്പോൾ അത്ഭുതപരതന്ത്രരായിപോകാറുണ്ടു്. "നിന്റെ വഴി സമുദ്രത്തിലും നിന്റെ പാതകൾ പെരുവെള്ളത്തിലും ആയിരുന്നു; നിന്റെ കാൽചുവടുകളെ അറിയാതെയുമിരുന്നു." "എന്റെ കാൽ വഴുതാതിരിക്കുവാൻ എന്റെ നടപ്പു, നിന്റെ ചുവടുകളിൽ തന്നെ ആയിരിക്കേണമേ" അങ്ങനെയുള്ള അവസരങ്ങളിൽ എന്റെ നടപ്പും കിടപ്പും നീ ശോധന ചെയ്യുന്നു; എന്റെ വഴികളൊക്കെയും നിനക്കു മനസ്സിലായിരിക്കുന്നു" എന്നിപ്രകാരം സ്മരിക്കുന്നതു് പ്രയോജനകരമായിരിക്കും. ഒരു ദിവസം നാം ആർപ്പിട്ടു പറയും "അവൻ അവരെ ചൊവ്വെയുള്ള വഴിയിൽ നടത്തി." "തിരുനാമം നിമിത്തം" അവൻ നടത്തുന്നു എന്നാണല്ലൊ

---

നസും യഹൂദന്മാരും വഴിയിൽനിന്നു് തക്കിക്കുകയായിരുന്നു. കുറേ നേരം അങ്ങനെ കഴിച്ചശേഷം, അവരും പട്ടാളക്കാരെ അനുധാവനം ചെയ്തു യാത്രതുടന്നു.

നഗരവാതിൽക്കൽവച്ചു് സിൽവാനസ് ലൂക്കോസിനെ തനിയെ വിളിച്ചു സംസാരിച്ചു: "കൈയിലുള്ളതു് എവിടെ ഏല്പിക്കാനാണു് പത്രോസ് പറഞ്ഞതു്?"

"ചെരുപ്പുകുത്തിയായ യൂദായുടെ വീട്ടിൽ. നേർവ്വീഥിയിലാണതു്."

സിൽവാനസ് സ്വല്പനേരത്തേക്കു് ചിന്തയിൽ ലയിച്ചുനിന്നുപോയി. "ഉവ്വു്", ഞാനോക്കുന്നു. അനേകം യഹൂദന്മാർ ആ തെരുവിൽ താമസമുണ്ടു്. അവരിൽ ചിലരെങ്കിലും ശൗലിനെ അറിയാത്തവരായി കാണുകയില്ല. ആ യുവാവിനെ സ്വീകരിച്ചു കൂടെപാർപ്പിക്കുവാൻ ചിലരെങ്കിലും സമ്മതിച്ചേക്കും. നാലു പട്ടാളക്കാരെക്കൂടെ കൊണ്ടുപൊയ്ക്കൊള്ളുക. ചുരുൾ യഥാസ്ഥാനത്തു് ഏല്പിച്ച ശേഷം, ആ അയൽവക്കത്തു് ആരെങ്കിലും തർസോസുകാരനായ ശൗലിനെ കൂടെപാർപ്പിക്കാൻ സമ്മതിക്കുന്നപക്ഷം അയാളെ അവിടെ ഏല്പിച്ചിട്ടു്, ഗവർണറുടെ കൊട്ടാരത്തിലേക്കു വരുക. ഞങ്ങൾ അവിടെ കാണും."

**Thought for the week**

"He was a sworn foe to all complaining and murmurs. Every complaining spirit, he said, implied some dissatisfaction with God's decrees, and a good deal of self-love."

From Life of S. Francis de Sales

പ്രതിവാരപ്രഭാഷണം (Sermon for the week)

# നിത്യതയിൽ നിൻെറ പേരു കാണുമോ?

(ഫാദർ എം. വി. ജോർജ്ജ് എം. എ. എസ്. ടി. എം.)

'മുദ്രയേററവരുടെ എണ്ണവും ഞാൻകേട്ടു. ഇസ്രായേൽ മക്കളുടെ സകല ഗോത്രത്തിലും നിന്നു് മുദ്രയേററവർ നൂററിനാല്പത്തിനാലായിരം പേർ. യഹൂദാ ഗോത്രത്തിൽ നിന്നു് പന്തീരായിരം. രൂബേൻ ഗോത്രത്തിൽ പന്തീരായിരം; ഗാദ്ഗോത്രത്തിൽ പന്തീരായിരം; ആശേർ ഗോത്രത്തിൽ പന്തീരായിരം: നപ്താലി ഗോത്രത്തിൽ പന്തീരായിരം: മനെശഗോത്രത്തിൽ പന്തീരായിരം, ശിമയോൻഗോത്രത്തിൽ പന്തീരായിരം ലേവിഗോത്രത്തിൽ പന്തീരായിരം, യിസ്സാഖാർ ഗോത്രത്തിൽ പന്തീരായിരം; സെബൂലൂൻ ഗോത്രത്തിൽ പന്തീരായിരം; യോസേഫ് ഗോത്രത്തിൽ പന്തീരായിരം; ബെന്യാമീൻഗോത്രത്തിൽ മുദ്രയേററവർ പന്തീരായിരം പേർ' വെളി. 7:4—8. മുദ്രിതഗണത്തിൽ ഗോത്രപിതാക്കന്മാരുടെ എണ്ണപ്രകാരം പന്ത്രണ്ടുപേരുടെ കണക്കുകാണുന്നുണ്ടു്. എന്നാൽ യിസ്രായേലിൻെറ ഒരു മകൻെറ സ്ഥാനത്തു് ഒരു കൊച്ചു മകൻെറ നാമമാണു കാണപ്പെടുന്നതു് എന്ന ഒരു വ്യത്യാസം കാണാം. ദാനിൻെറ പേരിൻെറ സ്ഥാനത്തു് മനെശയുടെ പേരാണുള്ളതു്. മുദ്രയേററവരുടെ കൂട്ടത്തിൽ ദൈവംതമ്പുരാൻെറ ലിസ്റ്റിൽ നാം ഉദ്ദേശിക്കുന്ന ചില പേരുകൾ കാണുന്നില്ല. ഉദ്ദേശിച്ചിരിക്കാത്ത പല പേരുകൾ കാണുന്നുമുണ്ടു്. എന്തൊരു വൈരുദ്ധ്യം. എത്ര സങ്കടകരം? മുദ്രയേററവരുടെ ഗണത്തിൽ പേരില്ലാതെവന്നാൽ എന്തു ഫലം? നിത്യതയിൽ പേരില്ലാത്തപക്ഷം എത്ര നിർഭാഗ്യം?

1) ദാൻ ഇല്ലാതെ പോകുവാൻ കാരണം എന്തു്? ഇവൻെറ ജനനത്തിനൊരു ക്രമക്കേടുണ്ടായിരുന്നു. 'താൻ യാക്കോബിനു മക്കളെ പ്രസവിക്കുന്നില്ല എന്നു റാഹേൽ കണ്ടു... അതുകൊണ്ടു് അവനു ദാൻ എന്നു പേരിട്ടു.' ഉല്പ 30:1—7. കാണുക. ദാൻ റാഹേലിൻെറ അസൂയയുടെ ഫലമായിരുന്നു. യാക്കോബിനു ഭാര്യമാരെ ലഭിച്ച വസ്തുതകൾ നാം വായിക്കുന്നുണ്ടല്ലോ? റാഹേലിനെ ഭാര്യയായി ലഭിക്കുവാൻ ലാബാൻെറ വ്യവസ്ഥപ്രകാരം ഏഴുവർഷം സേവിച്ചു. എന്നാൽ കിട്ടിയതു് കോങ്കണ്ണിയായ ലേയായെ. പിന്നിട്ടു് ഏഴു വർഷംകൂടെ സേവിച്ചതിൻെറ ഫലമായി സുന്ദരിയായ റാഹേലിനെ ഭാര്യയായി പരിഗ്രഹിക്കുവാൻ സാധിച്ചു. വിരൂപമായിരുന്ന ലേയാക്കു മക്കളുണ്ടായെങ്കിലും രൂപവതിയായ റാഹേലിനു മക്കളില്ലായിരുന്നു. യാക്കോബു് കൂടുതലായി സ്നേഹിച്ചവൾക്കു മക്കളില്ല. റാഹേൽ അസൂയപ്പെട്ടു് യാക്കോബിനെ ക്രമക്കേടിലേക്കു നിയോഗിക്കുകയാണു്. അങ്ങനെ ബിൽഹാ ദാനിനെ പ്രസവിച്ചു. നമ്മുടെ ജീവിതത്തിൽ ക്രമക്കേടുണ്ടോ?

2) ദാൻ പാതയിൽ ഒരു സർപ്പം 'ദാൻ വഴിയിൽ ഒരു പാമ്പും...... പുറത്തു കയറിയവൻ മലർന്നുവീഴും' ഉല്പ 49:17. ദാൻ ഉള്ളിൽ വിഷവും ജീവിതത്തിൽ ചതിവും ഉള്ളവനായിരുന്നു. യിസ്രായേൽ മക്കളെ അനുഗ്രഹിക്കുമ്പോൾ ദാനിനെ അനുഗ്രഹിക്കുന്ന വിധമാണു് നാം ഇവിടെ കാണുന്നതു്. നമ്മുടെ ഗമനം പാമ്പിനെപ്പോലെ വളഞ്ഞുപുളഞ്ഞതാണോ? പാമ്പു് ഭൂമിയിൽ കൂടെമാത്രം ഇഴഞ്ഞു നടന്നു് അനേകരെ ചതിക്കുകയാണു്. സ്നേഹിതാ, നിൻെറ ഒററിയാടാരം തീറായിരുന്നില്ലേ? പരീക്ഷപാസാകാൻ കൈക്കൂലി കൊടുത്തതും വാങ്ങിയതും വളപ്പുപുളപ്പാണു്. പ്രധാനസ്ഥലത്തു പേർ കാണുകയില്ല. പാട്ടുകാരൻ പാടും പ്രകാരം മനുഷ്യൻെറ ആയുസ്സു് എഴുപതോ ബലം നിമിത്തം എൺപതോ ആയിരിക്കാം. എന്നാൽ ഇതിനപ്പുറത്തു് എണ്ണിക്കൂടാതെവണ്ണമുള്ള ഒരു നീണ്ട അദ്ധ്യായമുണ്ടു്. നാം നമ്മോടു തന്നെ ചോദിക്കേണ്ട ഒരു പ്രധാനചോദ്യം നിത്യതയിൽ പേർ കാണുമോ എന്നതാണു്. പാമ്പു് പൈശാചം ആകുന്നു. സർപ്പസന്തതികളായി ചിത്രീകരിക്കുന്ന പരീശരെ യേശുതമ്പുരാൻ സഹിച്ചില്ല.

3) ദാൻ അവൻെറ അവകാശം നഷ്ടപ്പെടുത്തി. 'എന്നാൽ ദാൻ മക്കളുടെ ദേശം അവർക്കു പൊയ്പോയി.' വിലയേറിയ ചില അവകാശങ്ങൾ നാം നഷ്ടപ്പെടുത്തുന്നതു് സ്വർഗ്ഗത്തിൽ നമ്മുടെ പേർ നഷ്ടപ്പെടുത്തുകയാണു്. 'എൻെറ അവകാശത്തിൻേറയും പാനപാത്രത്തിൻേറയും പങ്കു് യഹോവാ ആകുന്നു.' സങ്കീ 16:5. ദൈവമില്ലാത്തവൻെറ പേർ സ്വർഗ്ഗത്തിൽ കാണപ്പെടുകയില്ല. നാം നശിച്ചുപോകാത്തതു് ദൈവംതമ്പുരാൻ വിശ്വസ്തനാം വാഗ്ദത്തത്തിൽ നിന്നു മാറാത്തവനായതുകൊണ്ടാണു്. തിരശീലക്കപ്പുറത്തെ പ്രത്യാശാജീവിതം ദൈവത്തോടുകൂടി നയിക്കുവാൻ നാം കരുതേണ്ടതാകുന്നു. യേശുവിൽ നാം അവകാശം പ്രാപിച്ചും നമ്മുടെ അവകാശത്തിൻെറ അച്ചാരമായ വാഗ്ദത്തത്തിൽ പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു. ഈ പരിശുദ്ധാത്മാവിൻെറ വ്യാ

---

നാം വായിക്കുന്നതു്. അവിടുത്തെ കാണുവാൻ നമുക്കു കഴിയുന്നില്ലെങ്കിലും അവനെ വിശ്വസിച്ചാലും.

"അർദ്ധരാത്രി കടന്നു പോകുവോളം പുൽമേട്ടകളിലും വൻകാടുകളിലും വെള്ളച്ചാട്ടങ്ങളിലുംകൂടെ അങ്ങു എന്നെ നടത്തേണമെ"

പാരം നമ്മിലുണ്ടോ? സമാധാനവും
നമുക്കു ലഭിച്ചിരിക്കുന്ന അവകാശവു
മാകുന്നു. സമാധാനം ഞാൻ നി
ങ്ങൾക്കു തന്നേച്ചുപോകുന്നു. എ
ന്റെ സമാധാനം ഞാൻ നിങ്ങൾക്കു
തരുന്നു; "യോഹ. 14:27" ഈ
സമാധാനം നമുക്കു സ്വായത്ത
മായിട്ടുണ്ടോ? ഹാറാനിൽ വച്ചു യാ
ക്കോബു കഴിക്കുന്ന നേർച്ച നാം സ്മ
രിക്കുന്നുണ്ടല്ലോ. "ദൈവം എന്നോ
ടുകൂടെ ഇരിക്കയും......യഹോവാ
എനിക്കു ദൈവമായിരിക്കും." ഉല്പ.
28:20,21. ദൈവം നൽകുന്ന സമാ
ധാനം മാത്രമേ ശാശ്വതമായിരിക്ക
യുള്ളു. ഹബക്കുക്ക് പറയുന്നതു്
യഹോവയിൽ ഞാൻ ആനന്ദിക്കും
എന്നാണു്. യേശുക്രിസ്തുവിൽ
സത്യത്തിൽ നിൽക്കുന്നവക്കു് പീഡ
കളുണ്ടാകും "എന്നാൽ ക്രിസ്തുയേ
ശുവിൽ ഭക്തിയോടെ ജീവിപ്പാൻ
മനസ്സുള്ളവക്കു് എല്ലാം ഉപദ്രവം ഉ
ണ്ടാകും." 2. തിമോ. 3:12. ഒന്നാം
നൂററാണ്ടുമുതൽതന്നെ ക്രിസ്ത്യാനിക
ൾ പീഡകൾക്കു വശംവദരായിരു
ന്നു. എന്തു പീഡ നേരിട്ടാലും ദൈ
വത്തെ കൈവിടരുതു്. "അന്ത്യ
കാലത്തു് വെളിപ്പെടുവാൻ ഒരു
ങ്ങിയിരിക്കുന്ന രക്ഷെക്കു് വിശ്വാസ
ത്താൽ ദൈവശക്തിയിൽ കാക്ക
പ്പെടുന്ന നിങ്ങൾക്കുവേണ്ടി സ്വർ
ഗ്ഗത്തിൽ സൂക്ഷിച്ചിരിക്കുന്നതും ക്ഷ
യം, മാലിന്യം, വാട്ടം എന്നിവ ഇ
ല്ലാത്തതുമായ അവകാശത്തിനായി
തന്നെ വീണ്ടും ജനിപ്പിച്ചിരിക്കുന്നു."
സമസ്തവും ദൈവത്തിൽ ഭരമേല്പി
ക്ക. നാം സമ്പാദിച്ചു് ആക്കും കൊ
ടുക്കാതെ സൂക്ഷിക്കുന്നവ നശിച്ചു
പോകും. എന്നാൽ സമ്പാദിക്കുക
യും ദാനം ചെയ്യുകയും ചെയ്യുന്നതു
നശിച്ചുപോകുകയില്ല. ധനസമ്പാ
ദനം മാത്രം ജീവിതലക്ഷ്യമായി
സ്വീകരിച്ചിരിക്കുന്നവക്കു് ഇതൊ
രു പാഠമായിരിക്കട്ടെ.

4) ദാൻഗോത്രം വിഗ്രഹാരാധിക
ളായിരുന്നു. ന്യായാ: 18:16–മുതലു
ള്ള വാക്യങ്ങൾ കാണുക. നിനക്കു
വിഗ്രഹാരാധനയുണ്ടോ? ഉണ്ടെങ്കി
ൽ ദൈവലിസ്റ്റിൽ പേർ കാണുക
യില്ല. ദൈവത്തിനു നൽകേണ്ട
സ്ഥാനവും ബഹുമാനവും മറേറതി
നെങ്കിലും കൊടുക്കുന്നതു് വിഗ്രഹാ
രാധനയത്രെ. ഹൈന്ദവക്ഷേത്രങ്ങ
ളിലെപ്പോലെ വിഗ്രഹങ്ങൾ റോ
മാപ്പള്ളികളിലുണ്ടു്. പ്രതിമയെ
വന്ദിക്കരുതു്. ഇതു ദൈവകല്പന
യാകുന്നു. ഫാത്തിമാപ്രതിമ അ
ങ്ങോളമിങ്ങോളം എഴുന്നെള്ളിച്ചു
കൊണ്ടുനടന്നതും വന്ദിച്ചതും നാം
വിസ്മരിച്ചിരിക്കാനിടയില്ല. എന്റെ
മഹത്വം ഞാൻ ആക്കും പങ്കിട്ടുകൊ
ടുക്കയില്ലെന്നു ദൈവം അരുളിച്ചെ
യ്യുന്നു. വിഗ്രഹാരാധികൾ സ്വർ
ഗ്ഗരാജ്യം അവകാശമാക്കുകയില്ല.
ചിലരുടെ സന്താനങ്ങൾ അവരുടെ
ബിംബങ്ങളാണു്. മതഭ്രാന്തും വി
ഗ്രഹാരാധനയാണു്. ക്രൂരനായ
നീറോ കൊന്നൊടുക്കിയവരേക്കാൾ
കൂടുതൽപേരേ റോമാ പാപ്പാമാർ
കൊന്നൊടുക്കിയിട്ടുണ്ടെന്നുള്ളതു് ഒ
രു ചരിത്രസത്യമാണു്.

5) "ദാൻ ബാലസിംഹം ആകു
ന്നു. അവൻ ബാശാനിൽനിന്നു
ചാടുന്നു" ആവ. 33:22. മോശ യി
സ്രായേൽ മക്കളെ അനുഗ്രഹിച്ചകൂ
ട്ടത്തിൽ ദാനെ അനുഗ്രഹിച്ച ഭാഗ
മാണിതു്. അവൻ രാജാവെന്ന ഭാ
വവും ചാട്ടം എന്ന ഗുണം ഉള്ളവനാ
യിരുന്നതിനാൽ സ്വർഗ്ഗത്തിൽ പേ
രില്ലാതെപോയി. ഞാൻ മാത്രംരാ
ജാവെന്നു് ഒരു സഭയും പള്ളിക്കാ
രനും പറയരുതു്. ദാനേ! നീ ലോ
കത്തിൽ രാജത്വം നടിച്ചതിന്റെ
ഫലമായി നാമം നഷ്ടപ്പെട്ടു. യേ
ശുതമ്പുരാൻ കല്പിക്കുമ്പോൾ നി
ങ്ങളിൽവലിയവനാകുവാനിശ്ചിക്കു
ന്നവനെല്ലാം എല്ലാവരുടെയും ശുശ്രൂ
ഷക്കാരനായിരിക്കട്ടെ—എന്നാണു്.
ലോകത്തിന്റെ വലിപ്പം ദൈവമു
മ്പാകെ ഭോഷത്വമാകുന്നു. ദൈവ
ത്തിന്റെ സിംഹാസനവും മാർവി
ടവും ഉപേക്ഷിച്ചു് നമ്മേപ്പോലെ മ
നുഷ്യനായിത്തീന്ന യേശുതമ്പുരാനേ
പ്പോലെ. നമ്മുടെ ഭൗതിക സുഖസൗ
കയ്യങ്ങൾഉപേക്ഷിച്ചു് ആരമാക്കളെ
ആദായപ്പെടുത്തുവാൻ ഇറങ്ങാം.

6)യുദ്ധസമയം ദാൻ ഇറങ്ങി.
ന്യായാ. 5:17–മുതലുള്ള വാക്യങ്ങ
ൾ വായിക്കുക. ദാൻ കപ്പലിനടു
ത്തു് കിടന്നുറങ്ങി. യുദ്ധത്തിൽ സി
സറാ പരാജിതനായി. നമുക്കു പൈ
ശാചിക ശക്തികളോടാണു പോരാ
ട്ടമുള്ളതു്. മിശിഹായുടെ സൈ
ഡിൽ ആളുചേക്കുവാൻ പുറപ്പെടാം.
മലങ്കരസുറിയാനിസഭ ഉറങ്ങരുതു്.
വിദേശമിഷനറിമാരുടെ സേവനം
നിലച്ചിരിക്കുന്ന ഈ സന്ദർഭം ഇൻ
ന്ത്യൻ ഓത്തഡോക്സ്സഭ അവളുടെ
കത്തവ്യം നിറവേറേറണ്ടതായിട്ടാ
ണിരിക്കുന്നതു്. നമുക്കു് ഉറക്കത്തി
ൽ നിന്നു ഉണരാം.

ദാനിനുപകരം പേർ കണ്ടതു മനെ
ശഗോത്രത്തിന്റേതു്. യൗസേഫി
ന്റെ ഇംഗിതത്തിനു വിപരീതമാ
യി യാക്കോബു് കൈപകച്ചുവച്ചാ
ണു് മനശെയേയും എഫ്രയിമിനെ
യും അനുഗ്രഹിച്ചതു്. എന്നിരി
ക്കിലും മനശെയുടെ പേരുണ്ടു്. നാ
ല്പതു സഹദേന്മാരുടെ കഥയിൽ
ഒരാൾ തണുപ്പു് അസഹ്യമായി
തോന്നുകയാൽ വെള്ളത്തിൽനിന്നും
കരയ്ക്കുകയറി. എന്നാൽ സൂക്ഷി
പ്പുംകാരനായ പുറജാതിയുദ്യോഗ
സ്ഥൻ സഹദാ മരണം പരിത്യജി
ച്ചയാളിനുവേണ്ടി സ്വർഗ്ഗത്തിൽനി
ന്നിറങ്ങിയ കിരീടം സ്വർഗ്ഗത്തിലേ
ക്കുതന്നെ എടുക്കപ്പെടുന്നതു കാണു
കയും അതു് പ്രാപിക്കുവാൻ സന്ന
ദ്ധനായി ആ മഞ്ഞുകട്ടയിലിറങ്ങി
നിന്നു് സഹദാ മരണം പ്രാപിച്ചു.
നാല്പതുപേരുടെ ഗണത്തിൽ ഉൾപ്പെ
ടുകയും ചെയ്തു. ക്രിസ്ത്യാനി ഉപേ
ക്ഷിച്ചകിരീടം അക്രൈസ്തവനു ലഭി
ച്ചു. നിത്യതയിൽ നിന്റെപേർ കാ
ണുമോ?[വകയാറു ചെയ്ത പ്രസംഗം
Notes by P.K George, Konny.]

## മാന്യവരിക്കാർ സഹകരിക്കുക

നിങ്ങളുടെ മേൽ വിലാസത്തിൽ
എന്തെങ്കിലും മാററം സംഭവിച്ചാൽ
പ്രസ്തുത വിവരം ഉടൻതന്നെ ആ
ഫീസിൽ അറിയിക്കുക. അങ്ങനെ
ഒരുലക്കം പോലും നഷ്ടപ്പെടുത്താ
തെ സൂക്ഷിക്കുക. വരിസംഖ്യ മുൻ
കൂറായി അയച്ചുകൊടുക്കാമെന്നു
തീരുമാനിക്കുക

ചർച്ചു വീക്കിലിയിൽ ചേർക്കു
ന്നതിനുള്ള ലേഖനങ്ങളും പ്രശ്നപം
ക്തിയിലേക്കുള്ള ചോദ്യങ്ങളും മി.
എം. തൊമ്മൻബി. എ,ഫെലോഷി
പ്പ്ഹൌസ്യു. സി.കോളജ്.ആലു
വാ എന്ന മേൽവിലാസത്തിൽ മാ
ത്രം അയയ്ക്കുക. ആഫീസ്സ് സംബ
ന്ധിച്ച എഴുത്തുകുത്തുകളും മണിയോ
ർഡറുകളും ചെക്കുകളും മാനേജർ,
ചർച്ചുവീക്കിലി കോട്ടയം എന്നമേ
ൽവിലാസത്തിൽ ആയിരിക്കണം
അയയ്ക്കേണ്ടതു്.

മാനേജർ.

## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറുമാസത്തേക്കു് | 3—0—0 |
| ഒററപ്രതി | 0—2—0 |
| ഇൻഡ്യക്കുവെളിയിൽ | 8—0—0 |

# വേദവായനക്കുറിപ്പുകൾ

തിങ്കൾ: 1 യോഹന്നാൻ 5: 1—5

ഇന്നത്തെ വായനയിലെ പ്രധാന ചിന്താവിഷയം ജയം എന്നുള്ളതാണു്. ക്രിസ്തീയജീവിതം ജയജീവിതമാണു്. ദൈവം തന്നെയാണു് ആ ജയത്തിന്റെ കാരണഭൂതൻ. മനുഷ്യനായിതീർന്ന ദൈവം യേശുവിന്റെ ജീവിതത്തിൽ പരിപൂർണ്ണ വിജയംവരിച്ചു. നമുക്കു സാദ്ധ്യമാകുന്ന വിജയം യേശുക്രിസ്തുവിലുള്ള വിശ്വാസം മൂലം ലഭിക്കുന്നതാണു്. "യേശുവിനെ ക്രിസ്തു എന്നു വിശ്വസിക്കുന്നതിൽ" (5:1) ഒരു വിശ്വാസപ്രമാണം സ്വീകരിക്കുന്നതിലും ഉപരിയായ അർത്ഥം അടങ്ങിയിട്ടുണ്ടു്. യേശുക്രിസ്തുവിനെ നമ്മുടെ ജീവിതത്തിന്റെ നാഥനായി സ്വീകരിച്ചു് എല്ലാ കാര്യങ്ങളിലും അവന്റെ നിയന്ത്രണത്തിനു പരിപൂർണ്ണമായി നമ്മെത്തന്നെ വിട്ടുകൊടുക്കുന്നതാണു് ക്രിസ്തീയ വിശ്വാസം.

"ലോകത്തെ ജയിച്ച ജയം നമ്മുടെ വിശ്വാസം തന്നെ." എന്നു യോഹന്നാൻ പറയുന്നു. നമ്മുടെ വിശ്വാസം ഇത്ര ശക്തിയേറിയതാണോ? നമ്മുടെ വിശ്വാസം എത്ര ദുർബലമാണെന്നു് നമുക്കറിയാം. പിന്നെ യോഹന്നാൻ പറയുന്നതിന്റെ അർത്ഥമെന്താണു്? "ലോകത്തെ ജയിച്ച ജയം" ക്രിസ്തുവിന്റെ ജയത്തെയാണു് സൂചിപ്പിക്കുന്നതു്. "കണ്ടാലും ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു" എന്നു പറഞ്ഞിട്ടുള്ളതു ക്രിസ്തു മാത്രമാണു്. ആ ജയത്തിനു നമ്മെ പങ്കാളികളാക്കുന്നതു നമ്മുടെ വിശ്വാസമാണു്. നമ്മുടെ വിശ്വാസത്തിലല്ല ശക്തി സ്ഥിതി ചെയ്യുന്നതു്; വിശ്വാസം വഴിയായി നമ്മിൽ പ്രവൃത്തിക്കുന്ന സർവ്വശക്തനായ ദൈവത്തിന്റേതാണു് ശക്തി. "കർത്താവേ ഞാൻ വിശ്വസിക്കുന്നു; എന്റെ വിശ്വാസക്കുറവിനെ തുണക്കേണമേ."

ചൊവ്വാ. 1 യോഹന്നാൻ 5: 6—13

ജീവന്റെ വചനമായ യേശുക്രിസ്തുവിനു സാക്ഷ്യം വഹിച്ചുകൊണ്ടാണു് യോഹന്നാൻ തന്റെ ലേഖനം ആരംഭിച്ചതുതന്നെ. ആ സാക്ഷ്യത്തിനുള്ള തെളിവുകൾ ഏതൊക്കെയാണെന്നു് ഇപ്പോൾ യോഹന്നാൻ ചൂണ്ടിക്കാണിക്കുന്നു. യേശു ജലത്താലും രക്തത്താലും വന്നു. ജലത്തിലുള്ള തന്റെ വരവു് യോർദ്ദാൻ നദിയിൽ യോഹന്നാൻ സ്നാപകനാൽ സ്നാനമേറ്റു് തന്റെ പരസ്യ ശുശ്രൂഷക്കായി താൻ വേർതിരിക്കപ്പെട്ട സംഭവത്തെ കുറിക്കുന്നു. രക്തത്താലുള്ള വരവു് തന്റെ കഷ്ടാനുഭവത്തിലും ക്രൂശുമരണത്തിലും മനുഷ്യരക്ഷക്കായി യേശു രക്തം ചിന്തിയതിനെ കുറിക്കുന്നു.

മൂന്നാമതായി യേശുവിനു സാക്ഷ്യം വഹിക്കുന്നതു പരിശുദ്ധാത്മാവു തന്നെയാണു്. പരിശുദ്ധാത്മാവിന്റെ ശക്തിയിൽ അവൻ സ്വയം അർപ്പിച്ചു; പരിശുദ്ധാത്മാവിന്റെ ശക്തിയിൽ ഉയർത്തെഴുന്നേറ്റു; പരിശുദ്ധാത്മാവിനാൽ ഇന്നും സഭയിൽ വസിക്കുന്നു.

ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനമായ തെളിവുകൾ ഇവ മൂന്നുമാണു്: 1) ദൈവത്വവും മനുഷ്യത്വവും പരിപൂർണ്ണമായി യോജിച്ച പാപരഹിതമായ തന്റെ ഇഹലോകജീവിതം. 2) ദൈവസ്നേഹത്തെ വെളിപ്പെടുത്തുന്ന തന്റെ കഷ്ടാനുഭവം. 3) സഭയിൽ പരിശുദ്ധാത്മാവിന്റെ തുടർന്നുള്ള പ്രവർത്തനം. ഈ തെളിവുകളിൽ ഏതെങ്കിലുമോ എല്ലാം കൂടിച്ചേർന്നോ യേശുക്രിസ്തുവിന്റെ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ബോദ്ധ്യം നമ്മിൽ ഉളവാക്കണമെന്നില്ല. അതിനു പരിശുദ്ധാത്മാവു തന്നെ നമ്മിൽ നേരിട്ടു പ്രവർത്തിക്കണം. അതുകൊണ്ടു് യേശുക്രിസ്തുവിനെക്കുറിച്ചുള്ള സാക്ഷ്യം കേവലം മാനുഷികമായ ഒന്നല്ല. ദൈവം തന്നെയാണു് യേശുവിന്റെ ജീവിതത്തിൽ കൂടെയും സഭവഴിയായും ലോകത്തിൽ സാക്ഷ്യം വഹിക്കുന്നതു്. ദൈവത്തിന്റെ സാക്ഷ്യമോ യേശുക്രിസ്തുവിനെ തന്നതിനാൽ അവൻ നമുക്കു നിത്യജീവനെ തന്നിരിക്കുന്നു എന്നു തന്നെ. ദൈവമേ, നിന്റെ വർണ്ണിക്കാവതല്ലാത്ത ദാനമായ ക്രിസ്തുവിനെ സ്വീകരിക്കുവാൻ പരിശുദ്ധാത്മാവിന്റെ സഹായം ഞങ്ങൾക്കു നൽകേണമേ.

ബുധൻ 1 യോഹന്നാൻ 5:14—21

നാം ദൈവവുമായുള്ള കൂട്ടായ്മയിൽ ജീവിക്കുന്നെങ്കിൽ നമ്മുടെ പ്രാർത്ഥനക്കു് ഉത്തരം ലഭിക്കുമെന്നുള്ള "ധൈര്യം" നമുക്കു് ഉണ്ടാകുന്നു. യോഹന്നാൻ മദ്ധ്യസ്ഥപ്രാർത്ഥനയെക്കുറിച്ചു് പ്രത്യേകമായി പറയുന്നു. ഒരു സഹോദരൻ പാപത്തിൽ വീണുപോയെങ്കിലും ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലെ ഒരംഗമായി തുടരുന്നിടത്തോളം കാലം അവനുവേണ്ടി ഉറപ്പായി മദ്ധ്യസ്ഥപ്രാർത്ഥന നടത്താം. എന്നാൽ അവൻ ക്രിസ്തുവിന്റെ ശരീരത്തിൽ വസിക്കായ്കയാൽ പുറത്തു തള്ളപ്പെടാനിടയുണ്ടെന്നുള്ള ഭയങ്കരമായ പരമാർത്ഥം അപ്പോസ്തോലൻ ചൂണ്ടിക്കാണിക്കുന്നു. (യോഹ. 15:6) പാപങ്ങൾക്കു ഗുരുലഘുത്വമുണ്ടെന്നുള്ളതു ശരിതന്നെ. എങ്കിലും എല്ലാ പാപത്തിലും—എത്ര നിസ്സാരമെന്നു തോന്നുന്നതിലും—മരണത്തിന്റെ ബീജം സ്ഥിതിചെയ്യുന്നു. "ഏതു അനീതിയും പാപം ആകുന്നു." അതുകൊണ്ടു് ഒരു പാപവും നിസ്സാരമെന്നു കരുതിക്കൂടാ. ക്രിസ്തുവിന്റെ ശരീരത്തിലെ അവയവങ്ങളെങ്കിലും നാമെല്ലാവരും പാപം ചെയ്യുന്നു. കൃപയിൽ വളരുവാൻ അന്യോന്യമുള്ള പ്രാർത്ഥനയുടെ സഹായം നമുക്കെല്ലാവർക്കും ആവശ്യവുമാണു്. ദൈവരാജ്യത്തിന്റെയും ലോകത്തിന്റെയും അതൃത്തികൾ നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. വിശ്വാസി മരണത്തിൽനിന്നു ജീവനിലേക്കു കടന്നിരിക്കുന്നു എന്നു് അറിയുന്നു. ആ അറിവിന്റെ അടിസ്ഥാനം ദൈവപുത്രനായ ക്രിസ്തുവിലുള്ള അവന്റെ അനുഭവമാണു്, ക്രിസ്തു വഴിയായി ദൈവത്തെ അറിയുന്നതു തന്നെയാണല്ലോ നിത്യജീവൻ. സത്യദൈവത്തെ അറിഞ്ഞിട്ടുള്ളവർ വിഗ്രഹങ്ങളാകുന്ന വ്യാജദൈവങ്ങളെ വിട്ടൊഴിഞ്ഞു ജീവിക്കുവാൻ സൂക്ഷിക്കണം. കർത്താവേ, നിന്നോടുള്ള സ്നേഹം നിമിത്തം സകല വിഗ്രഹാരാധനയിൽനിന്നും അകന്നുജീവിക്കുവാൻ നീ ഞങ്ങളെ സഹായിക്കേണമേ.

വ്യാഴം 2 യോഹന്നാൻ 1—6

ഈ ലേഖനത്തിലെ ആശയഗതി പൊതുവേ മുൻലേഖനത്തിലേതു തന്നേയാണു്. സത്യം, സ്നേഹം, എന്ന രണ്ടു പദങ്ങളാണു് പ്രധാനമായിട്ടുള്ളതു്. ആദ്യത്തെ അഭിവാദനവാക്യത്തിൽ 'സത്യം' എന്ന പദം മൂന്നുപ്രാവശ്യം ആവർത്തിച്ചുപയോഗിച്ചിരിക്കുന്നു. യോഹന്നാൻ സ്നേഹിക്കുന്ന ഒരു ക്രിസ്തീയ കുടുംബത്തിലെ മാതാവിനെയും മക്കളേയും ഉദ്ദേശിച്ചാണു് ഈ ലേഖനം എഴുതിയിട്ടുള്ളതു്. "സത്യത്തിൽ സ്നേഹിക്കുന്ന" എന്ന പദപ്രയോഗം പ്രത്യേകം ശ്രദ്ധേയമാണു്. ആത്മാർത്ഥമായി സ്നേഹിക്കുന്ന എന്നു അർത്ഥം മാത്രമല്ല ആ പദങ്ങൾക്കുള്ളതു്.

യേശുക്രിസ്തു ആകുന്ന സത്യത്തെ അറിഞ്ഞിട്ടുള്ള അവരെല്ലാവരും ക്രിസ്തുവില്ലുള്ള ദൈവത്തിൻെറ ദാനമായ ആ പുതിയ സ്നേഹബന്ധത്തിൽ ഇരിക്കുന്നവരാണു്. സത്യത്തിൽ സ്നേഹിക്കുക എന്നുവച്ചാൽ യേശുക്രിസ്തുവഴിയായും യേശുക്രിസ്തുവിനെ പ്രതിയും അവൻെറ സ്നേഹത്താൽ അന്യോന്യം സ്നേഹിക്കുക എന്നതാണർത്ഥം. നമ്മുടെ അന്യോന്യസ്നേഹം കത്താവിനോട്ടുള്ള സ്നേഹത്തിൽ അടിസ്ഥാനപ്പെട്ടതാണോ? നാം എത്രമാത്രം കത്താവിനെയുള്ള സ്നേഹത്തിൽ വളരുന്നുവോ അത്രമാത്രമേ മററുള്ളവരോട്ടുള്ള നമ്മുടെ സ്നേഹവും ശരിയായും സ്ഥായിയായും വളരുകയുള്ളൂ. മാനുഷികസ്നേഹത്തിനു് പുഷ്ടിയും പൂത്തീകരണവും ലഭിക്കുന്നതു ദൈവസ്നേഹത്തിൻെറ അനുഭവത്തിൽ മാത്രമാണു്. കർത്താവേ നിന്നേക്കാൾ അധികമായി ഞങ്ങൾ ആരെയും ഒന്നിനേയും സ്നേഹിക്കുവാൻ ഇടയാകരുതേ. ഞങ്ങളെല്ലാവരും നിന്നിൽ വസിക്കുന്നതിനാൽ സത്യത്തിൽ അന്യോന്യം സ്നേഹിക്കുവാൻ ഞങ്ങൾക്കു കൃപയരുളണമേ.

വെള്ളി. 2 യോഹന്നാൻ 7–13.

ദൈവപുത്രനായ യേശുക്രിസ്തുവിൻെറ മനുഷ്യാവതാരത്തെ നിഷേധിച്ച പല വേദവിപരീതികളും അന്നു സഭയിൽ എഴുന്നേററിട്ടുണ്ടായിരുന്നു. അവരിൽനിന്നുള്ള വിപത്തിനെ തടയുവാൻ ക്രിസ്തുവില്ലുള്ള അന്യോന്യസ്നേഹം സഹായകമായിരിക്കും എന്നുള്ളതുകൊണ്ടാണു് ശ്ലീഹാ സ്നേഹത്തിൻെറ ആവശ്യത്തേക്കുറിച്ചു വീണ്ടും വീണ്ടും ഉൽബോധിപ്പിച്ചതെന്നു് ഈ ഭാഗം വ്യക്തമാക്കുന്നു. ക്രിസ്തുവിൻെറ മനുഷ്യാവതാരത്തിനെതിരിയായി വാദിച്ചവർ അതീവബുദ്ധിമാന്മാരാണെന്നു സ്വയം അഭിമാനിച്ചിരുന്നു. സുവിശേഷത്തിൻെറ അതിരുകളെ അതിലംഘിച്ചു് വൃഥാവാദങ്ങളിൽ ഏർപ്പെട്ടിരുന്ന ഇക്കൂട്ടർ സത്യദൈവവുമായുള്ള കൂട്ടായ്മയിൽനിന്നു ക്രിസ്ത്യാനികളെ വ്യതിചലിപ്പിക്കുവാൻ ശ്രമിച്ചിരുന്നു. ക്രിസ്തുവിൻെറ സുവിശേഷണത്തിനു വിരുദ്ധമായ പഠിപ്പിക്കലുംകൊണ്ടു് തങ്ങളെ സമീപിക്കുന്നവരെ വീട്ടിൽ പ്രവേശിപ്പിക്കുകയോ അവക്കു കുശലം പറയുകയോ ചെയ്യരുതെന്നുള്ള ആജ്ഞ വളരെ കക്കശമായി തോന്നിയേക്കാം. എന്നാൽ സാധാരണ മര്യാദയും സഹവത്തിത്വ മനോഭാവവും വിട്ടുവീഴ്ചകൾക്കും വിശ്വാസത്യാഗത്തിനും വഴിതെളിക്കാമായിരുന്ന അക്കാലത്തു് വേദവിപരീതികളോട്ടുള്ള പരിപൂർണ്ണ നിസ്സഹരണമാണു് സഭയുടെ സാക്ഷ്യത്തെ സുരക്ഷിതമാക്കുവാൻ സഹായിച്ച ഒരു പ്രധാന സംഗതി. കത്താവേ, ഒരിക്കലായി വിശുദ്ധന്മാക്കു ഭരമേല്പിക്കപ്പെട്ട സത്യവിശ്വാസത്തെ അഭംഗമായി പാലിക്കുവാൻ ആവശ്യമായ സ്നേഹവും വിനയവും നി ഞങ്ങൾക്കു തരേണമേ.

ശനി. 3 യോഹന്നാൻ 1—15.

സഭയിൽ സാമാന്യം ഉയർന്ന സാമ്പത്തിക നിലയും സ്വാധീനശക്തിയുമുണ്ടായിരുന്ന ഒരു സഹോദരനു യോഹന്നാൻ അയച്ച ഒരു കത്താണു് ഈ മൂന്നാം ലേഖനം. മാത്രമല്ല, ഗായോസ് അതിഥി സൽക്കാര പ്രിയനുമായിരുന്നു. സഭയ്ക്കും സഭാംഗങ്ങൾക്കും അദ്ദേഹത്തിൻെറ ഔദാര്യം കൂടുതലായി ലഭിക്കണമെന്നുള്ള ആഗ്രഹത്തിലാണു് യോഹന്നാൻ എഴുതുന്നതു്. ക്രിസ്ത്യാനികൾ ഒരു ചെറിയ ന്യൂനപക്ഷമായിരുന്ന കാലത്തു പ്രത്യേകിച്ചും, ഗായോസിനെപ്പോലെയുള്ളവരുടെ അതിഥി സൽക്കാരവും ഔദാര്യവും സഭാജീവിതത്തിൽ ഒരു പ്രധാന ഘടകം തന്നെ ആയിരുന്നു. ക്രിസ്തീയ പ്രവർത്തകർ പുറജാതിക്കാരിൽ നിന്നും യാതൊരു വിധത്തിലുള്ള സഹായവും സ്വീകരിച്ചിരുന്നില്ല. അവരുടെ ഏക ആശ്രയം സഹോദര ക്രിസ്ത്യാനികളായിരുന്നു. വിദേശത്തും മററും മിഷനറി വേലക്കായി പോകാൻ കഴിയാത്തവർ തങ്ങളുടെ പണവും പ്രാത്ഥനയും മൂലം മിഷനറി പ്രവത്തനങ്ങളെ സഹായിക്കുന്നെങ്കിൽ അങ്ങനെ മിഷനറി വേലയിൽ അവരും ഭാഗഭാക്കാകുന്നു. സഭയിൽ കലഹമുണ്ടാക്കുകയും അധികാരത്തെ എതിർക്കുകയും ചെയ്തിരുന്ന ഒരു ദിയൊത്രഫേസിനെപ്പററി ഇവിടെ പറയുന്നുണ്ടു്. സ്വന്ത അധികാരവും പ്രാമാണ്യവും പുലത്തുവാൻ ശ്രമിച്ചിരുന്ന ആ മനുഷ്യനെ അനുകരിക്കരുതെന്നു യോഹന്നാൻ ഗായോസിനെ ഉപദേശിക്കുന്നു. നമ്മുടെ ഇടവകകളിലും സമുദായത്തിൽ പൊതുവെയും ഇങ്ങനെയുള്ളവരല്ലെ തീരാത്ത വഴക്കുകളും വിദ്വേഷവും ഉളവാക്കി പൊതുജീവിതത്തെ മലിനമാക്കുന്നതു്? നമ്മുടെ ജീവിതം കൊണ്ടു് എങ്ങനെയുള്ള സ്വാധീന ശക്തിയാണു് സഭയുടെയും സമുദായത്തിൻെറ

# മൺമറഞ്ഞ നിലയ്ക്കൽ പള്ളിയുടെ അവശിഷ്ടങ്ങൾ

## ശാന്തഗംഭീരമായ വനാന്തരത്തിൽ കണ്ടുപിടിക്കപ്പെട്ടു.

(ഫാദർ സി. ജി. എബ്രഹാം ബി എ; ബി. ററി.)

അക്കാലത്തു പരിസരം ജനനിബിഡമായിരുന്ന—ഒരു മഹാഗ്രാമമായിരുന്ന—ആരാധനാകേന്ദ്രം. ഇക്കാലമതു് ഏററെ നൂററാണ്ടു് വിജനസ്ഥലമായിരുന്ന മട്ടു് നീങ്ങി വിദൂരസ്ഥരുടെ ആശാകേന്ദ്രം. മാർച്ചു് 3–ാംനു ഞായറാഴ്ച ഡാനിയേൽ മാർ പീലക്സിനോസ്സ് തിരുമേനി വി. കർബാന അവിടെ അർപ്പിച്ചതിൽ അനേകരും സംബന്ധിച്ചു തങ്ങൾക്കുള്ള നേർച്ചകാഴ്ചകൾ സമർപ്പിച്ചു.

ഏററം പുരാതനമായ ആ മഹത് സ്ഥാപനത്തിൻെറ അടിത്തറ വ്യക്തമായി കാണാം. തൊട്ടുപടിഞ്ഞാറുവശത്തു് ഒരു ചെറിയ തറയുണ്ടു്. പള്ളിയും കുരിശും നിന്ന സ്ഥാനങ്ങൾ അങ്ങനെ നിർണ്ണയിക്കാം. കിഴക്കും, തെക്കും ശവകുടീരങ്ങൾ വളരെയുണ്ടു്. ഇവിടെയെല്ലാം അനേകം നാവുകളാൽ സംസാരിക്കുന്ന പ്രസംഗവേദികളാണു്. പള്ളിയറക്കാവു് എന്ന അഭിധാനത്തിൽ അറിയപ്പെടുന്ന ഒരു ചെറിയ പ്രതിഷ്ഠ അടുത്തു വടക്കു് വശത്തുണ്ടു്. സർപ്പരൂപം കൊത്തിയ കല്ലുകൾ അവിടെ കാണാം. ഒരു ശിലയിൽ മാത്രം കുരിശിൻെറ രൂപമുണ്ടു്. പണ്ടേക്കാലം ഹിന്ദുക്കൾ അങ്ങനെ ചെയ്തിരുന്നു എന്നു് ചില ഹിന്ദുസഹോദരങ്ങൾ പറഞ്ഞു.

പള്ളിസ്ഥലത്തിനു് പടിഞ്ഞാറുവടക്കമാറി നിലയ്ക്കൽ ക്ഷേത്രം സ്ഥിതിചെയ്യുന്നു. രണ്ടര ഫർലോംഗ് അകലത്തിൽ ഇവ ഇത്ര അടുത്തു് നിൽക്കുവാനിടയാക്കിയ കാലഘട്ടത്തെപ്പററി ആലോചിക്കേണ്ടതാകുന്നു. ക്ഷേത്രം സർ സി. പിയുടെ കാലത്തു് പുതുക്കിപ്പണിതു. ബലമുള്ള കരിങ്കൽകോട്ടയും മദ്ധ്യേ ശ്രീകോവിലും കാണാം. കോട്ടയ്ക്കു വെളിയിൽ കിഴക്കുവശത്തു് ഒരു കിണറുണ്ടു്. കരിങ്കൽപ്പലകകൾ താഴത്തു് ചതുരമായി അതു് കെട്ടിക്കയറിയിരിക്കുന്നു. കിണറിനു് ആഴമില്ല. അതിലെ ജലം ജാതിമതഭേദമെന്യേ എല്ലാവർക്കും ഉപകരിക്കപ്പെടുന്നു. ക്ഷേത്രത്തിൽ മനുഷ്യർക്കെല്ലാം പ്രവേശിക്കാം. മത്സ്യമാംസാദികൾ കൊണ്ടു് കയററരുതു്. തെക്കുവശത്തു വലുതായ ഒരു കുളമുണ്ടു്. അതു് ചതുപ്പുസ്ഥലമായിക്കിടക്കുന്നു. പൊതുവെ പര്യവേഷണനിദാനമായ സ്ഥലമാകയാൽ കുളം പ്രത്യേകിച്ചും ഗവേഷണത്തിനു് പര്യാപ്തമാകുന്നു. ഇന്നും ആ ക്ഷേത്രം മനുഷ്യരാശിക്കു തുറന്നിട്ടിരിക്കുന്നതും ആലോചിച്ചറിയേണ്ട വസ്തുതയാകുന്നു.

പ്രശാന്തഗാംഭീര്യം തുളുമ്പുന്ന നിലയ്ക്കൽപ്രദേശം ഏററം സുന്ദരമാണു്, സമതലമാണു്, വിസ്തൃതമാണു്. സമനിരപ്പാകയാൽ നിബിഡവും ഉന്നതവുമായി വളരുന്ന തരുലതാദികൾക്കിടയിൽ എരിപൊരിക്കൊള്ളുന്ന വേനൽക്കാലത്തു് ഇളം തെന്നലിൽ ലയിച്ച തണലിൽ വന്യമൃഗങ്ങൾക്കു് സൈ്വരമായി നിൽക്കാം, വിഹരിക്കാം. ഇവ്വണ്ണമുള്ള ഭൂവിഭാഗത്തു് ജനങ്ങൾ തിങ്ങിക്കൂടി പാർത്തിരുന്നു, നിശ്ചയം. ഒരു പത്തഞ്ഞൂറുകൊല്ലത്തെ പഴക്കം വനത്തിനുണ്ടു്. ഭൂമിശാസ്ത്രപരമായി 'നിലയ്ക്കൽ' എന്ന സംജ്ഞ അന്വർത്ഥമാകുന്നു.

സവിസ്തരമായി പരിലസിക്കുന്ന നിലയ്ക്കൽ അനവധി ആളുകൾകൂടി പാർത്തിരുന്നു. ഭവനങ്ങളുടെ തറ ബഹുലമാണു്. ജീവിതതാമസൗകര്യങ്ങൾ പ്രകൃതിസുലഭമായ ആ സ്ഥലം ജനവാസത്തിനു് ഇനിയും കൂടുതൽ സാഹചര്യങ്ങളാണു് പ്രദാനം ചെയ്യുന്നതു്. കല്ലി അരുവിപദ്ധതി നടപ്പിൽ വരുത്തുന്നതിനുള്ള രാജവീഥി സർവെ ചെയ്തുകൊണ്ടിരിക്കയാണെല്ലൊ. ആ ലൈൻ നിലയ്ക്കൽകൂടി കടന്നു പോകുന്നു.

ആനയഴിവൊ ആക്രമണമൊ ആയിരിക്കണം ജനങ്ങളെ പണ്ടു് അമ്പരിപ്പിച്ചതു്. വക്രിപ്പുലിയും പെരുമ്പാറയുമാണു് വിജനസ്ഥലമാക്കിയതെന്നു് പറയപ്പെടുന്നു. വക്രിപ്പുലി ആന ആകുന്നു എന്നു് ചെപ്പേടിൽ ഉണ്ടു പോലും. അതിനാൽ ആനയഴിവുമൂലം ജനം സ്ഥലം വിട്ടതാവാം. പെരുമ്പാററ, പറപ്പാറായെന്നും അറിയപ്പെടുന്നു. അതു് പറപ്പാറും ആവാം. വക്രിപ്പുലി പറപ്പാററത്തിൻെറ നേതാവായിരുന്നു. ഈ കാട്ടാളന്മാർ പാണ്ടിയിൽനിന്നും കടന്നുവന്നു് നിലയ്ക്കൽ നിവാസികളെ ആക്രമിച്ചു സുന്ദരമായ ആ ഗ്രാമം കിളി പിടിക്കപ്പെട്ടു് ഒഴിഞ്ഞ കൂടിനു തുല്യമായി അവശേഷിച്ചു. കാലാന്തരത്തിൽ വനപ്രദേശമായി. ചെങ്ങന്നൂർ, ആറന്മുള മുതലായ സ്ഥലങ്ങളിൽ നിലയ്ക്കൽക്കാർ ഇന്നും ഉണ്ടു്.

നിലയ്ക്കൽ എത്തുന്നതിനു് ഏററം സുഗമമായ മാർഗ്ഗം ചിററാർവഴി പോകുന്നതാകുന്നു. ആങ്ങമൂഴിവരെ വാഹനത്തിൽ സഞ്ചരിക്കാം. എന്നിട്ടു് മൂന്നര മൈൽ മലകയറിയാൽ നിശ്ചിതലക്ഷ്യത്തിൽ എത്തിച്ചേരാം.

പള്ളിയും അമ്പലവും തമ്മിൽ രണ്ടു ഫർലോംഗിൽ അധികം അകലമില്ല എന്നു് പറഞ്ഞല്ലോ. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ പാലൂർപള്ളിയുടെ ചരിത്രം സുവിദിതമാണു്. കുന്നംകുളങ്ങര അടുത്താണു് പാലൂർ. അതു് പണ്ടേക്കാലം ബ്രാഹ്മണരുടെ ഗ്രാമമായിരുന്നു. മന്ത്രതന്ത്രങ്ങൾ ഉരുവിടുന്ന ശബ്ദം ഗ്രാമത്തിലെവിടെയും ഉണ്ടായിരുന്നു. "ഞാൻ പോകുന്ന: ഇടത്തേക്കുള്ള വഴി നിങ്ങൾ അറിയുന്നു. തോമാസു് അവനോടു്, കർത്താവെ നീ എവിടെ പോകുന്നു എന്നു് ഞങ്ങൾ അറിയുന്നില്ല; പിന്നെ വഴി എങ്ങനെ അറിയും" എന്നു് പറഞ്ഞു. യേശു അവനോടു്: "ഞാൻ തന്നെ വഴിയുംസത്യവും ജീവനുമാകുന്നു" എന്നു പറഞ്ഞു. "നമുക്കും പോകാം അവനോടുകൂടി മരിക്കാം" എന്നു് അപ്പോസ്തോലൻ യറുശലേമിൽ കർത്താവിനുണ്ടാകുവാൻപോകുന്ന കഷ്ടതകളെപ്പററി കേട്ടപ്പോൾ, ഏററുപറഞ്ഞു. ഉയർപ്പിനുശേഷം "എൻെറ കർത്താവും എൻെറ ദൈവവുമെ" എന്നു് സമ്മതിച്ചു പറയുകയും ചെയ്തു. ഈ വസ്തുതകൾ ശ്ലീഹായെ നടത്തി. പാലൂർ വന്നു. കർത്താവിനെ പ്രസംഗിച്ചു. "വഴി" അവൻ മാത്രമെന്നു് അടയാളങ്ങൾ ചെയ്തു കാണിച്ചു പ്രസംഗിച്ചതിൻെറ ഫലമായി

---

യും ജീവിതത്തിൽ നാം പ്രയോഗിക്കുന്നതു്.?

കർത്താവേ, സ്വയം ത്യജിച്ചു് സ്നേഹത്തിൻെറ ആത്മാവിൽ സഭയേയും സമുദായത്തെയും സേവിക്കുവാൻ നീ ഞങ്ങളെ സഹായിക്കേണമേ.

പാലൂർഗ്രാമത്തിലെ ക്ഷേത്രസംവിധാനം പള്ളിയാക്കി രൂപാന്തരപ്പെടുത്തുവാൻ കഴിഞ്ഞു. ഇതു് ചരിത്രസംഭവമാണു്. ഹിന്ദുക്കളാണു് ക്രൈസ്തവരായതു്. ഹിന്ദുദേവാലയങ്ങളുമായി സമ്പർക്കം പുലർത്തിയാണു് പുണ്യവാൻ മാർഗ്ഗം അറിയിച്ചതു്.

വിശ്വാസവും ഏററുപറച്ചിലും നിമിത്തം മനുഷ്യർ തമ്മിലുള്ള ബന്ധം ത്യാജ്യകോടിയിൽ പതിക്കുന്നില്ല. ആർഷഭാരതത്തിനുള്ള ഈ സംസ്കാരം പുരാതനവും നിസ്തുലവുമാണു്. ഇൻഡ്യയിലെ മിക്ക ഹിന്ദുദേവാലയങ്ങളും മനുഷ്യനു് തുറന്നിട്ടിരിക്കയാണു്. ശൈവവൈഷ്ണവക്ഷേത്രങ്ങളിൽ കടന്നു് പരസ്യആരാധയിൽ ഈ എഴുത്തുകാരൻ സംബന്ധിച്ചിട്ടുണ്ടു്. അവിടെ പ്രവേശനം നടത്തിട്ടില്ല. പല പ്രാചീനക്ഷേത്രസന്നിധികളിലും പ്രാചീനപള്ളികൾ ഇന്നും കാണ്മാനുണ്ടു്. ഈ സഹവർത്തിത്വം, സൗഭ്രാത്രത്വം ഭാരതസംസ്കാരമാകുന്നു. കേരളത്തിൽ ഇതു് അഭിവൃദ്ധമാക്കണം. അങ്ങനെ "ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു" എന്നു് അനുഭവിച്ചു് ഉച്ചൈസ്തരം പ്രോത്ഘോഷിക്കുവാനിടയാക്കണം. "എന്നിൽക്കൂടിയല്ലാതെ ആരും പിതൃസന്നിധിയെ ആമോദമാക്കുന്നില്ല" എന്ന യാഥാർത്ഥ്യം ക്രൈസ്തവസഭ സ്വതന്ത്രഭാരതത്തിൽ എങ്ങും ഉൽഘോഷിക്കണം.

മത്തോമ്മാശ്ലീഹാ അന്നു് തമിഴനാട്ടിൽനിന്നു് സഹ്യാദ്രിതരണം ചെയ്തു് നിലയ്ക്കൽ എത്തിച്ചേർന്നു എന്നു് ഊഹിക്കാവുന്നതാകുന്നു. തമിഴനാട്ടിലെ ഗ്രാമീണജീവിതസമ്പ്രദായത്തിന്റെ അവശിഷ്ടങ്ങളാണു് നിലയ്ക്കൽ കാണുന്നതു്. അതിനാൽ പാണ്ടിപ്രദേശവുമായി വഴി തുറന്നിരുന്നു എന്നു് വിചാരിക്കാം. നിലയ്ക്കൽ മഹാഗ്രാമത്തിൽ ക്രിസ്തുശിഷ്യൻ എത്തിച്ചേർന്നു് മാർഗ്ഗം അറിയിച്ചു് പള്ളിയും പണിയിപ്പിച്ചു് ക്രിസ്തുവിലുള്ള സ്നേഹപരവും, ശുശ്രൂഷാപരവുമായ പ്രായോഗികജീവിതം ക്രൈസ്തവേതർക്കും മാർഗ്ഗദീപമാക്കി ശീലം നൽകുവാനായിരിക്കണം പള്ളി ക്ഷേത്രസന്നിധിയിലിരിക്കട്ടെ എന്നു് നിശ്ചയിച്ചു ഗ്രാമവാസികളെ സമ്മതിപ്പിച്ചതു്.

---

# H-BOMBS-NEW MAGINOT LINE

**By Stanton A, Coblentz**

WE SOPHISTICATED MODERNS would gaze in astonishment at a race of aborigines who sought safety in horror and made their chief defense out of a threat of self-destruction. Yet such a race would but provide a mirror of the nations today as they attempt to ensure world peace by means of a potential world annihilator.

It is an acknowledged if paradoxical fact that we increasingly base our hopes of peace on the possibility of unlimited devastation. This truth has been repeatedly stated, perhaps nowhere more plainly than by Samuel D. Marble in The Christian Century for June 6, 1956: "That the hideous character of future warfare is a great force for peace is not only the official position of our government; it is a view stoutly maintained by an overwhelming proportion of our citizens as well." In other words, warfare has now become so terrible that all nations will avoid it; we may take it for granted that, since no one can win, no one will seek to fight.

**Horror No Deterrent**

On the surface, this view appears as plausible as it is comforting. Yet it conceals one of the most dangerous fallacies that ever misled any great body of men. In relying on the deterrent powers of the thermonuclear weapons we are but seeking refuge in a new Maginot Line-one that may be even more illusory in its defensive powers than the famous French fortifications.

One need but look into history in order to dispose of the idea that when warfare becomes sufficiently horrible, peace will automatically follow. The fact is that the memory of experienced horrors and atrocities tends to fade within a generation, while man's vision of horrors-to-be is rarely vivid enough to act as an effective warning. There was a time when the Assyrians impaled living enemies, clubbed them to death or flayed them alive—forms of torture that may well have been even more terrible to the victims than death by atmoic radiation could be to us today. But did these outrages put an end to warfare? There was a time when the Romans massacred or enslaved entire civilian populations put all hostile males to the sword or reserved them for the beasts of the arena. But did such savageries mean the cessation of fighting? Again, there were times when the despoiling Huns ravaged most of Europe, when the Mongols swarmed like a murderous scourge across Asia, when the Crusaders perished like ants on their way to the Holy Land, and when the New World was crimsoned with blood beneath the swords of the conquistadors. But did the sight and knowledge of such terrors bring the proverbial dove any nearer?

Pushing forward several centuries, we find war rising to new peaks of hideousness under Napoleon, who drained a whole contingent of its young manhood. We see it leering monstrous and gory during our own Civil War, when both north and south were bled white; in the Crimean War and the Franco-Prussian War; and in World War I, when horror rose to extremes previously undreamt of, not only in the millions sacrificed in the trenches and the civilians uprooted or destroyed, but in the introduction of poison gas, aerial warfare, unrestricted submarine warfare, and "Big Berthas" that could deal out murder scores of miles away. Did men not perceive that thenceforth all war would be suicide and that there could be no winner in any great conflict?

The answer to these questions as we know, was flashed before us in the planetwide death and devastation of world War II. Here, surely, was demonstration of the fact that horror in itself, no matter how excruciating, does not prevent men from waging war; and here likewise was proof that men are not restrained from fighting by the knowledge that their own deadly means of aggression are shared by the enemy. If man were guided primarily by reason, we could assume that he would not gamble with weapons powerful enough to destroy him. But if man were guided primarily by reason, we would not have reached the present preposterous impasse, in which we zealously

M Reg: No. 5268. Licence No. 49[illegible]

# ചർച്ച്‌വീക്കിലി

accumulate kegs of high explosive in the faith that this is the way to prevent explosions.

The fact is that man throughout history has been moved less by intelligent insight and logical processes than by his emotions and imagination, by stabbing prejudices and hatreds' by volcanic passions and overweening ambitions. The reckless adventurous zeal of an Alexander; the passionate resentments of a Hannibal; the cool, calculating political ambitions of a Julius Caesar; the religious fervor, greed and fanaticism of a Mohammed; the rapaciousness of an Attila and the ferocity of a Tamerlane, the vainglory of a Louis XIV, a Charles XII of Sweden and a Napoleon; the furies of class and race and economic interest and social tradition exemplified in the American Civil War, the raging giants of national aspirations and the monomanias of individual usurpers such as Hitler and Stalin—these are the elements of which wars have been made throughout the centuries and even in our own day; and these are the forces that will continue to threaten us with war.

**The Psychology of Warmakers**

It is true that no man in his right senses whould hurl a hydrogen bomb, knowing that he would be vaporized as his reward. But it has always been a part of the psycholegly of warmakers to believe (sometimes justifiably, and sometimes not) that they have the advantage over the enemy, and to seek the moment when their blow can be delivered most tellingly and cannot be repaid in kind, in the case of the hydrogen bomb, this means that the wary opponent will not strike until he feels sure of paralyzing the enemy's resistance by means of total annihilation. Therefore, if a hydrogen blow is dealt, it will be designed to be instantaneously and utterly crippling; and thus our very reliance on the weapon will encourage a war of absolute devastation. The danger, moreover, will be all the greater if we follow the inclination of certain leaders (for example, Anthony Eden, as reported in a news dispatch of June 13, 1956) to place our main defensive reliance on atomic weapons; the result of this policy would inevitably be that almost any conflict would involve the atom.

Once more, we might feel safe if man were moved principally by reason. But can we be sure of the leaders who will arise not only in our own country but in all the nations that now possess or may still possess the atom? We have only to think of some of the kings and captains ofthe past, and wonder if we could entrust control of the hydrogen bomb to a Mithridates VI or a Clodius, a Caligula or a Commodus, a Murad IV, Jerghiz Khan or a Tilly, a Philip II, a Duke of Alva, an Ivan the Terrible, a Cesare Borgia, aCatherine de' Medici, a Pizarro, a Tojo, a Hitler. We need only name such figures in order to be sure that if use of the hydrogen bomb becomes a matter of personal discretion—as it is certain to be, at least in some nations—we are taking out one and only one insurance policy for the peace of the world and placing that policy within reach of some possible paranoic, some ambition duped egomaniac, some passionate and prejudiced, blind man or some reckless adventurer, who will gamble on the possibility that he will be the first to strike a catastrophic blow.

**Steps Cut of the Fool's Paradise**

What then must we do? The first step, obviously, must be to awaken the leaders of the governments and the people to the realization hat, in our reliance on the deterrent powers of thermonuclear weapons, we are living in a fool's paradise. And our second step must be to relegate the thermonuclear weapons to a place of lesser importance—which might be begun unilaterally by the United States, as Adlai Stevenson proposed or might be accomplished by international agreement, through the United Nations or otherwise, beginning with compacts providing for the discontinuance of hydrogen tests (a comparatively simple matter, since, as most scientists tell us, no such tests can be conducted undetected anywhere on earth, and no inspectors therefore would be necessary). Having eased the tension by outlawing hydrogen blasts, we would be in a more solid position to negotiate for the world wide abolition of hydrogen stockpiles and eventually of all atomic weapons.

All this, it is true would not guarantee perpetual peace, even if it would make war somewhat less likely. But it would at least give us reason to hope that, if the calamity of another great war did occur, we would save a good part of the world. And any woodsman will tell you that it is less disastrous to destroy some of the trees than to burn down the forest.



Printed and Published by N. M. Abraham B. A' at the Malayala Manorama Press, Kottayam.